# ക്രൈസ്തവ കാഹളം

സെപ്തംബർ - ഒക്ടോബർ 2013



"പുനരൈക്യം സാധിച്ചുകാണുവാൻ
ഞാൻ തീവ്രമായി അഭിലഷിച്ചു.
നിരന്തരം പ്രവർത്തിച്ചു.
എന്റെ ജീവിത സ്വപ്നം
അനുഭവ സിദ്ധമായി തീർന്നിരിക്കുന്നു."

## പുനരൈക്യം
## ചുരുളഴിയുന്ന ദൈവിക പദ്ധതി



# ഓർമ്മപ്പെരുന്നാൾ

## ഒക്ടോബർ 10



ഭാഗ്യസ്മരണാർഹനായ

## ബനഡിക്ട് മാർ ഗ്രിഗോറിയോസ് പിതാവിന്

പ്രാർത്ഥനാഞ്ജലികൾ

# ക്രൈസ്തവ കാഹളം

സെപ്തംബർ-ഒക്ടോബർ 2013
വാല്യം. 74 ലക്കം. 9





## ഉള്ളടക്കം




**രക്ഷാധികാരി**
മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവ

**സഹരക്ഷാധികാരി**
ബിഷപ്പ് സാമുവൽ മാർ ഐറേനിയോസ്

**പ്രിന്റർ ആന്റ് പബ്ലിഷർ**
വെരി റവ. ഫാ. ജെയിംസ് പാറവിള

**സർക്കുലേഷൻ മാനേജർ**
റവ. ഫാ. തോമസ് മുകളുംപുറത്ത്

**എഡിറ്റർ**
റവ. ഫാ. ഡാനിയേൽ പൂവണ്ണത്തിൽ

**ചീഫ് എഡിറ്റർ**
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943

**പത്രാധിപ സമിതി**
റവ. ഡോ. ജോൺ കൊച്ചുതുണ്ടിൽ
റവ. ഡോ. ഗിവർഗ്ഗീസ് കുററിയിൽ ഓ. ഐ. സി
റവ. ഡോ. വർഗീസ് നടുതല
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
റവ. സി. ഡോ. ആർദ്ര എസ്. ഐ. സി
റവ. സി. ഡോ. അഞ്ജലി ഡി. എം
ഡോ. ജിബി ഗീവർഗീസ്
പ്രൊഫ. ജോജു ജോൺ
ജോമി തോമസ്

**കവർ & ലേഔട്ട്**
ഫിൻഗ്രാഫ്

**പ്രിന്റിംഗ്**
സെന്റ് ജോസഫ്സ് പ്രസ്, തിരുവനന്തപുരം

**വിലാസം**
ക്രൈസ്തവ കാഹളം,
പാസ്റ്ററൽ സെന്റർ സെന്റ് മേരീസ് കാമ്പസ്,
പട്ടം, തിരുവനന്തപുരം - 4




## നന്ദി നിറഞ്ഞ ഹൃദയത്തോടെ....

വീണ്ടും പുനരൈക്യാഘോഷത്തിന്റെ സന്തോഷത്തിലേക്ക് നാം വന്നു ചേർന്നിരിക്കുന്നു. എല്ലാവർഷവും സഭാ മക്കൾക്ക് ആവേശവും ശക്തിയും കൂടുതൽ ആത്മവിശ്വാസവും നൽകിക്കൊണ്ടാണ് പുനരൈക്യാഘോഷങ്ങൾ വന്നു ചേരുന്നത്. കർമ്മനിരതമായ ഒരു സഭാവൽസരക്കാലത്തിലേക്കുള്ള ഊർജ്ജമാണ് പുനരൈക്യാഘോഷം നമുക്കു പകരുന്നത്. 1930-ൽ മാർ ഈവാനിയോസ് പിതാവിന്റെ നേതൃത്വത്തിൽ മലങ്കരയിൽ ആരംഭിച്ച ഈ സംഭവം 83 വർഷങ്ങൾ പിന്നിടുമ്പോൾ അതിരുകളില്ലാത്ത ദൈവപരിപാലനയുടെ വർഷങ്ങളാണ് നാം കണ്ടത്. ഓരോ വർഷം കഴിയുമ്പോഴും സന്തോഷാശ്രു നിറഞ്ഞ കണ്ണുകളോടെ, നന്ദിനിറഞ്ഞ ഹൃദയത്തോടെ ദൈവത്തിന്റെ മുന്നിൽ നാം പറയുന്നു. 'കർത്താവേ, ഈ സഭാ കൂട്ടായ്മയിലേക്ക് എന്നെ കൂട്ടികൊണ്ടു വന്നതിനായി നന്ദി......'

ഈ വർഷം പുനരൈക്യാഘോഷങ്ങൾ നടക്കുന്നത് നമ്മുടെ ഹൃദയത്തിൽ വൈകാരികമായി ഇടം നേടിയിട്ടുള്ളതും ചരിത്രപരമായി ഏറെ പ്രാധാന്യമുള്ളതുമായ മാവേലിക്കരയുടെ മണ്ണിലാണ്. നമ്മുടെ സഭയുടെ പുണ്യതാതനായ ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന് ജന്മം നൽകിയ പുണ്യഭൂമിയാണ് മാവേലിക്കര. അവിടെയൊരു ഭദ്രാസനം ആരംഭിച്ചതിനുശേഷം ഇതാദ്യമായിട്ടാണ് പുനരൈക്യാഘോഷങ്ങൾ നടക്കുന്നത്. ഭദ്രാസന ദൈവാലയത്തിന്റെ കൂദാശയും ഇതിനോടനുബന്ധിച്ച് നടക്കുന്നു. നമ്മുടെ പിതാക്കന്മാരുടെ നേതൃത്വത്തോട് വൈദികരും സന്യസ്തരും സമർപ്പിതരും ദൈവജനവും ഒറ്റക്കെട്ടായി നിൽക്കുമ്പോൾ ദൈവം നമ്മുടെ മേൽ ചൊരിയുന്ന അനുഗ്രഹങ്ങൾക്ക് പരിധികളില്ല.

മലങ്കര സഭയുടെ ചരിത്രത്തിൽ ഇതാദ്യമായി സാർവ്വത്രിക സഭയുടെ തലവനെ വി. പത്രോസിന്റെ പിൻഗാമിയെ തെരഞ്ഞെടുക്കുവാനുള്ള കർദ്ദിനാൾ തിരുസംഘത്തിൽ അംഗത്വം ലഭിച്ചിരിക്കുന്നു. നമ്മുടെ സഭയുടെ തലവനും പിതാവുമായ മോറാൻ മോർ ബസോലിയോസ് ക്ലീമീസ്  കാതോലിക്കാ ബാവാ തിരുമേനിയെ സാർവത്രികസഭയിൽ ഒരു കർദ്ദിനാളും പരിശുദ്ധപിതാവിന്റെ ആലോചനാ സംഘത്തിലെ ഒരംഗവുമായി നിയമിച്ചിരിക്കുന്നു. ഈ വർഷത്തെ പുനരൈക്യഘോഷങ്ങൾ ഈ പശ്ചാത്തലത്തിൽ കൂടിയാണ് നടക്കുന്നത്. ഈ പൊതുസമൂഹത്തോട് നമുക്കുള്ള കടമ നാം യഥോചിതം നിർവ്വഹിക്കുമ്പോൾ ദൈവം നമുക്ക് ആവശ്യമായിരിക്കുന്നതെല്ലാം നൽകുന്നു. ഒരു സഭയായി നാം നമ്മുടെ വൽസല പിതാവിനോട് ചേർന്ന് അനുഗ്രഹങ്ങൾ സ്വീകരിച്ചുകൊണ്ടിരിക്കുന്നു.

ഈ ലക്കം കാഹളം നിങ്ങളുടെ കൈകളിലെത്തുമ്പോൾ  അതിന്റെ പിന്നിൽ ത്യാഗബുദ്ധിയോടു കൂടി പ്രവർത്തിച്ച ടീം അംഗങ്ങളെ അഭിനന്ദിക്കുന്നു. കാഹളം മാസികയെ നമ്മുടെ എല്ലാ കുടുംബങ്ങളിലും എത്തിക്കുകയെന്ന ലക്ഷ്യമാണ് നമ്മുടെ മുന്നിലുള്ളത്. ഈ ലക്ഷ്യം കൈവരിക്കുന്നതിനായി എല്ലാ ബഹു. വൈദികരുടെയും, സന്ന്യസ്തരുടെയും സമർപ്പിതരുടെയും ദൈവജനത്തിന്റെയും സഹകരണം അഭ്യർത്ഥിക്കുന്നു.

സ്നേഹത്തോടെ,

ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ



# പിതൃമൊഴി

**ക്രൈസ്തവ കാഹളം** നിങ്ങളുടെ കരങ്ങളിൽ വീണ്ടും! ക്രൈസ്തവ ജീവിത ദർശന ധാരയിലും പൊതുജീവിത ധാർമ്മിക പാഠങ്ങളിലും വായനക്കാരെ പ്രചോദിതരാക്കുവാൻ, സ്വർഗ്ഗത്തിൽ നിന്ന് നമുക്ക് പുണ്യമേകിക്കൊണ്ടിരിക്കുന്ന ദൈവദാസൻ മാർ ഈവാനിയോസ് തിരുമനസ്സിന്റെ അനുഗ്രഹാശിസുകളോടെ, ദിവംഗതനായ ചേപ്പാട്ട് ഫീലിപ്പോസ് റമ്പാച്ചൻ 1940-ൽ എഴുതിത്തുടങ്ങിയ പ്രസിദ്ധീകരണം!

സാർവ്വത്രിക സഭയുമായുള്ള ഐക്യം പരിപോഷിപ്പിക്കുന്നതിന് പ്രചോദനമായും പ്രേഷിത ശുശ്രൂഷയായും മലങ്കരയിൽ സമാരംഭിക്കപ്പെട്ട പുനരൈക്യ പ്രസ്ഥാനത്തിന്റെ ജിഹ്വ എന്ന നിലയിലും മലങ്കര സുറിയാനി കത്തോലിക്കാസഭയുടെയും തിരുവനന്തപുരം മേജർ അതിരൂപതയുടെയും പ്രസിദ്ധീകരണം എന്ന നിലയിലും ക്രൈസ്തവ കാഹളം പുതിയ ചൈതന്യത്തോടുകൂടി സഭാ കൂട്ടായ്മയിലും പൊതുസമൂഹത്തിലും എൺപത്തിമൂന്നാം പുനരൈക്യ സഭാസംഗമ ദിനത്തിൽ പ്രസിദ്ധീകരിക്കപ്പെടുകയാണ്.

മലങ്കരയിലെ പുനരൈക്യപ്രസ്ഥാനത്തിന്റെ പ്രസക്തിയെക്കുറിച്ചും സാംഗത്യത്തെക്കുറിച്ചും ഈ കാലഘട്ടത്തിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയായുള്ള ശുശ്രൂഷകളെക്കുറിച്ചും സേവനത്തെക്കുറിച്ചും ഇതിലെ താളുകൾ നമ്മെ ആലോചനയിലും വിലയിരുത്തലിലും വർദ്ധമാനമായ സമർപ്പണത്തിലും എത്തിക്കുന്നു. ഈ സഭൈക്യ പ്രസ്ഥാനത്തിലൂടെ മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ച മലങ്കര സഭയ്ക്ക് എന്ത് നന്മ കൈവരിക്കുവാൻ കഴിഞ്ഞു എന്നത് ഒരു ചോദ്യമായും ഉത്തരമായും കടമയായും നിയോഗമായും ലേഖകർ തങ്ങളുടെ തൂലികയിലൂടെ സൂചിപ്പിക്കുകയാണ്. ആദ്ധ്യാത്മികമായ ഒരു മുന്നേറ്റത്തിന്റെ ഈ കാലഘട്ടത്തിലെ വിശ്വസ്ത അടയാളമായി ഈ സഭാസമൂഹം മുന്നേറണമെന്ന് പരിശുദ്ധാത്മാവ് ആഗ്രഹിക്കുന്നത് തിരിച്ചറിയുകയാണ്. സഭ സഭയ്ക്കുവേണ്ടിയല്ല സമൂഹത്തിനു വേണ്ടിയാണ് എന്നത് മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ സമഗ്രവും സജീവവുമായ ചരിത്രം വീണ്ടും നമ്മെയും എല്ലാവരെയും ഓർമ്മപ്പെടുത്തുന്നു. ഒരുമിപ്പിക്കുന്നു.

സമൂഹത്തിൽ നഷ്ടമായിക്കൊണ്ടിരിക്കുന്ന മൂല്യ നിർണയ ക്രമം അതായത് പൊതു ജീവിത ധാർമ്മികക്രമം അതേക്കുറിച്ച് പൊതുസമൂഹത്തെ ഓർമ്മപ്പെടുത്താൻ ഈ ലക്കത്തിൽപ്രത്യേകം ശ്രദ്ധിക്കുകയാണ്. സമൂഹത്തിന് ഒരു താളക്രമമുണ്ട്. സമൂഹത്തിന് ഒരു പൊതു ജീവിത ധാർമ്മിക ക്രമമുണ്ട്. അത് നേരിടുന്ന തടസ്സങ്ങൾ! സ്വാർത്ഥതയിലാരംഭിക്കുന്നത് വർഗ്ഗീയതയിലും രാഷ്ട്രീയ ആധിപത്യമറയിലും ചെന്ന് എത്തിനിൽക്കുന്നത് സമൂഹം പരിഭ്രമത്തോടെ നോക്കിക്കാണുകയാണ്. ഇത് ഒരു ദിവസം കൊണ്ട് ഉണ്ടായ ഒരു ധ്രുവീകരണമോ അപചയമോ അല്ല. സ്വാർത്ഥത ഒരു ദിനചര്യ എന്നോണം മനസ്സുകളെ ബാധിച്ച് നമുക്ക് സമ്മാനിച്ച ചില പ്രത്യേക അവസ്ഥയാണ്. ഇവിടെ ഒരു പൊതുസമൂഹം നിലനിന്നെ

ങ്കിൽ മാത്രമേ ഇവിടെ  മറ്റു ക്രമീകരണങ്ങൾ സജീവമാവുകയുള്ളു, ഗുണപരമാവുകയുള്ളു എന്ന് എല്ലാവരും തിരിച്ചറിയണം.

ഇവിടെ മതസമൂഹങ്ങളും രാഷ്ട്രീയ പ്രത്യയ ശാസ്ത്രങ്ങളും സഭകളും എല്ലാം ഈ പൊതുസമൂഹത്തിന്റെ ഭാഗമാണ് എന്നു പറയാൻ നമുക്ക് കഴിയണം. വിഭാഗീയതയിലേക്ക് വഴിതെളിക്കുന്ന സ്വാർത്ഥപരമായ ചിന്തകളെ നിർമ്മലീകരിക്കാൻ പൊതു സമൂഹത്തിന്റെ ധാർമ്മികതയ്ക്ക് കഴിയണം. അതിന് എല്ലാവരും കണ്ണിലെണ്ണയൊഴിച്ച് ജാഗ്രത പുലർത്തണം. അതിന് ഈ ലക്കത്തിലെ വിചിന്തനങ്ങൾ ഉതകുമാറാകട്ടെ.

പക്വമായ ഒരു ആദ്ധ്യാത്മിക മുന്നേറ്റത്തിലൂടെ ലോകത്തിന് സഭയായി നന്മ ചെയ്യുന്നതിന് നമുക്കുള്ള നിയോഗം പ്രത്യേകമായി ഓർമ്മപ്പെടുത്തുന്നു ഈ ലക്കം. ഈ നന്മ മനസ്സിലും കുടുംബങ്ങളിലും ഇടവക കൂട്ടായ്മയിലും സഭാവേദികളിലും പൊതു സമൂഹത്തിലും ഹൃദ്യമാകട്ടെ. മലങ്കര സുറിയാനി കത്തോലിക്കാസഭ ഒരടയാളവും അനുഗ്രഹവും ആയി പൊതു സമൂഹത്തിന്റെ മുമ്പിൽ പീഠത്തിൽ കൊളുത്തിവെയ്ക്കപ്പെട്ട ദീപം എന്നതുപോലെ പ്രകാശിക്കട്ടെ എന്നു പ്രാർത്ഥിക്കുകയും ആശംസിക്കുകയും ചെയ്യുന്നു. കുടുംബത്തിന്റെയും പൊതു സമൂഹത്തിന്റെയും അടിസ്ഥാന ഘടകങ്ങളായി ശ്രദ്ധിക്കപ്പെടേണ്ട ചില മേഖലകളെക്കുറിച്ചും അടിസ്ഥാന ക്രൈസ്തവ സമീപനങ്ങളെക്കുറിച്ചും സജീവമായ ഓർമ്മപ്പെടുത്തൽ സ്ഥിരം പംക്തികളായി അനുവാചകരിൽ എത്തുന്നതാണ്. പൊതു സമൂഹത്തെ ഓർമ്മപ്പെടുത്തുന്ന ഒരു പ്രധാന വിഷയവും സഭാസമൂഹത്തിന്റെ ആദ്ധ്യാത്മിക മുന്നേറ്റത്തിന് ഉതകും വിധമുള്ള മറ്റൊരു വിഷയവും കൈകാര്യം ചെയ്യുന്ന സമീപന ശൈലിയായിരിക്കും ക്രൈസ്തവ കാഹളം അനുവർത്തിക്കുക.

നമ്മുടെ എല്ലാ കുടുംബങ്ങളും ക്രൈസ്തവ കാഹളം മാസികയിലൂടെ പങ്കുവയ്ക്കപ്പെടുന്ന ആശയങ്ങളും നന്മകളും ഒരു നവീകരണ ചിന്തയോടെ സ്വീകരിക്കുകയും ഭാഗഭാക്കാകുകയും അതിന് സർവ്വ വിധ പിന്തുണയും പ്രോത്സാഹനവും നൽകുകയും ചെയ്യുമല്ലോ. അതിലൂടെ ക്രൈസ്തവ കാഹളം മാസികയുടെ പ്രചാരം വർദ്ധിക്കുകയും ചെയ്യുമെന്ന് ഞാൻ ആശിക്കുന്നു.

നമ്മുടെ ദേശം തിരുവോണം ഒരു മഹോത്സവമായി ആഘോഷിക്കുന്നത് നമ്മുടെ പൊതു ബന്ധത്തെ ഏറെ ബലപ്പെടുത്തുന്നു. തിരുവോണം നമ്മുടെ അയൽപക്ക  ബന്ധങ്ങളെയും കൈരളി ഭാവത്തെയും കൂടുതൽ ഉജ്ജ്വലമാക്കട്ടെ! തിരുവോണത്തിന്റെ എല്ലാ ആശംസകളും നമ്മുടെ ദേശത്തുള്ള എല്ലാ മക്കൾക്കും ഹൃദയപൂർവ്വം ഞാൻ നേരുന്നു.

സർവ്വശക്തനായ ദൈവം നമ്മുടെ പൊതു സമൂഹത്തെയും നമ്മുടെ സഭയെയും നമ്മുടെ ദേശത്തുള്ള എല്ലാ ജനങ്ങളെയും സമൃദ്ധമായി അനുഗ്രഹിക്കട്ടെ എന്ന് ഏറെ സ്നേഹത്തോടെ ഞാൻ പ്രാർത്ഥിക്കുകയും ആശംസിക്കുകയും ചെയ്യുന്നു.

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠ **കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**

മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

# മാവേലിക്കരയിലെ പ്രിയപ്പെട്ട മണ്ണിലൊരു
# പുനരൈക്യ സംഗമം

**മോറാൻ മോർ ബസേലിയോസ്**
**കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവ**

*തയ്യാറാക്കിയത്*
**ഫാ. ബോവസ് മാത്യു**
**ഫാ. ഷീൻ പാലക്കുഴി**

**പുനരൈക്യ വാർഷികം ഈ വർഷം മാവേലിക്കരയിൽ നടക്കുന്നതിന്റെ പ്രത്യേക പശ്ചാത്തലവും പ്രസക്തിയും പിതാവ് എങ്ങനെയാണ് വിശദീകരിക്കുന്നത്?**

ഒരു ഭദ്രാസനമായി രൂപം കൊണ്ടതിനുശേഷം മാവേലിക്കരയിൽ വച്ച് ആദ്യമായി മലങ്കര പുനരൈക്യ വാർഷിക സഭാസംഗമം നടക്കുകയാണ്. ദൈവദാസനായ മാർ ഈവാനിയോസ് തിരുമേനി ചരിത്രത്തിൽ ഓർമ്മയായിട്ട് 60 വർഷം കഴിഞ്ഞിരിക്കുന്നു. മലങ്കര സഭയ്ക്ക് സാർവ്വത്രിക സഭയുമായുള്ള പൂർണ്ണ ബന്ധത്തിൽ, അതിന്റെ പരമാധ്യക്ഷനെ തെരഞ്ഞെടുക്കുന്നതിനും പരമാധ്യക്ഷന്റെ ആലോചനാസംഘത്തിൽ നേരിട്ട് അംഗമാകുന്നതിനും സാധിച്ച ഒരു പ്രത്യേക ഭാഗ്യാനുഭവത്തിനു ശേഷം ആദ്യമായി സഭ വീണ്ടും സംഗമിക്കുന്നു. ഒരു പുരാതന ക്രിസ്തീയ കേന്ദ്രം എന്ന നിലയിലും ഭദ്രാസനത്തിന്റെ പുതിയ ഭദ്രാസന ദൈവാലയം കൂദാശ ചെയ്യുന്നു എന്ന നിലയിലു



മൊക്കെ ഒട്ടേറെ പ്രത്യേകതകൾ ഈ പുനരൈക്യ സഭാസംഗമത്തിനുണ്ട്. വർദ്ധമാനമായ സഭാബന്ധത്തിന്റെയും സാർവ്വത്രികസഭയിൽ മലങ്കരസഭ പ്രവേശിച്ചതിന്റെ സാഫല്യത്തിന്റെയും വലിയ പിൻബലവും പശ്ചാത്തലവും ഈ പുനരൈക്യ വാർഷികാഘോഷത്തിന്റെ അകമ്പടിയായുണ്ട്.

**ഒരു പുതിയ ഭദ്രാസനമെന്ന നിലയിൽ മാവേലിക്കരയിൽ മലങ്കരസഭ നേടിയ വളർച്ച പിതാവ് എങ്ങനെ വിലയിരുത്തുന്നു?**

ആറോ ഏഴോ വർഷം ഒരു ഭദ്രാസനത്തെ സംബന്ധിച്ച് ഒരു വിലയിരുത്തലിനുള്ള കാലമായിട്ടില്ല. എങ്കിലും മാർ ഈവാനിയോസ് തിരുമേനിയുടെ ജന്മസ്ഥലം എന്ന നിലയിൽ മാവേലിക്കരയ്ക്ക് ക്രൈസ്തവ സഭാ ചരിത്രത്തിലും നമ്മുടെ സഭാചരിത്രത്തിലും ഒരു പ്രത്യേക സ്ഥാനമുണ്ട്. ഈ സ്ഥാനം മാർ ഈവാനിയോസ് പിതാവിന്റെ നിയോഗവുമായി ബന്ധപ്പെട്ട സ്ഥാനമാണ്. വന്ദ്യപിതാവിലൂടെ മലങ്കരസഭയുടെ ഭാവരൂപങ്ങൾക്ക് മാറ്റമുണ്ടാകാൻ ദൈവം എങ്ങനെ ആഗ്രഹിച്ചു എന്നതിന്റെ അടിസ്ഥാനത്തിലാണ് ഈ സ്ഥലവുമായി നാം ബന്ധപ്പെട്ടിരിക്കുന്നത്. വന്ദ്യപിതാവിന്റെ ജന്മനാട്ടിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് ഒരു ഭദ്രാസനം 2007-ൽ ലഭ്യമാകുന്നു. അഭിവന്ദ്യ ജോഷ്വാ മാർ ഇഗ്നാത്തിയോസ് മെത്രാപ്പോലീത്താ അതിന്റെ അധ്യക്ഷനായി നിയമിതനാകുന്നു. അദ്ദേഹത്തിന്റെ നേതൃത്വത്തിൽ കഴിഞ്ഞ 6 വർഷങ്ങളായി സഭാ ശുശ്രൂഷകളുടെയും സഭാ സാന്നിദ്ധ്യത്തിന്റെയും സജീവമായ ഒരു പ്രതിഷ്ഠ മാവേലിക്കരയിൽ നടന്നു. ചെറിയ മിഷൻ കേന്ദ്രങ്ങളും വലിയ ഇടവകകളുമെല്ലാം ഒരു പുതിയ ഉന്മേഷം പ്രാപിച്ചു. പ്രാദേശികമായ ഒരു പശ്ചാത്തലത്തിൽ അജപാലന ശുശ്രൂഷകൾ ക്രമീകരിക്കുവാനും സഭയുടെ ശുശ്രൂഷകൾക്കെല്ലാം ഒരു പുതിയ മാനം കൊടുക്കുവാനും ഈ അജപാലന പ്രദേശത്തിന്റെ ക്രോഡീകരണം വഴി നമുക്കിടയായിട്ടുണ്ട്. ദൈവവിളികൾ വർദ്ധിപ്പിക്കുവാൻ പര്യാപ്തമായ വൈദിക പരിശീലന കേന്ദ്രവും പരിശീലന പദ്ധതിയും നമുക്ക് ലഭ്യമായി. ഭൗതികമായി ഏറെയൊന്നും അവകാശപ്പെടാൻ ഇല്ലാതിരുന്ന മാവേലിക്കരയിൽ ഒട്ടനേകം പുതിയ ദൈവാലയങ്ങൾ ഈ ചുരുങ്ങിയ കാലയളവിൽ

ലഭ്യമായിട്ടുണ്ട്. പുതിയ ഭദ്രാസന ആസ്ഥാന കേന്ദ്രം ഭദ്രാസന അധിപൻ താമസിക്കുന്ന ഒരു ഭവനം മാത്രമല്ല, രൂപതയുടെ അജപാലന കേന്ദ്രമായി ഇപ്പോൾ അത് പ്രവർത്തന സജ്ജമാണ്. സാമൂഹ്യപ്രവർത്തന കേന്ദ്രമായ 'ചേതന' നാനാജാതി മതസ്ഥരായ നിരവധിയാളുകളെ സാമൂഹിക പ്രക്രിയയിൽ ഒരുമിച്ച് ചേർക്കുന്ന ഒരു സങ്കേതമായി നിലകൊള്ളുന്നു. നിലവിലുണ്ടായിരുന്ന സ്കൂളുകൾക്ക് പുതിയ ക്രിയാത്മകമായ നേതൃത്വവും, പല സ്ഥലങ്ങളിലും പുതിയ സ്കൂളുകൾ ആരംഭിക്കാനുള്ള പ്രചോദനവും ലഭ്യമായി. അതിമനോഹരമായ ഒരു കത്തീഡ്രൽ ദേവാലയം ഈ പുനരൈക്യ വാർഷികത്തിൽ മൂറോൻ കൂദാശ ചെയ്യുന്നുവെന്നത് ഏറെ ശ്രദ്ധേയമാണ്. ഇതിനേക്കാളെല്ലാം പ്രധാനമായി ഒരു മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ വൈദികരുടെയും സന്യസ്തരുടെയും വിശ്വാസികളുടെയും ഒരു വലിയ പ്രാദേശിക കൂട്ടം കാനോനികമായി നിലവിൽ വന്നു എന്നുള്ളത് വലിയ പ്രത്യേകതയാണ്. മേൽപ്പറഞ്ഞ അജപാലന ശുശ്രൂഷാ വേദികളിലൂടെയെല്ലാം കൂടുതൽ തീക്ഷ്ണമായി സുവിശേഷം പ്രഘോഷിക്കുകയും കത്തോലിക്കാ വിശ്വാസത്തെ കൂടുതൽ പുഷ്ടിപ്പെടുത്തുകയും ദൈവത്തിൽ വിശ്വസിക്കുന്ന മനുഷ്യർക്ക്, നന്മയിൽ ശരണമർപ്പിച്ചിട്ടുള്ള ആളുകൾക്ക് കൂടുതൽ ജീവന്റെ സമൃദ്ധി നൽകാനുള്ള സമർപ്പണത്തിൽ ഈ ഭദ്രാസനം ഏറെ മുന്നേറുകയും ചെയുന്നു എന്നാണ് എന്റെ അഭിപ്രായം. ഒപ്പം മറ്റുസഭകളുമായും മറ്റ് സമുദായങ്ങളുമായും വളരെ ഊഷ്മളമായ ഒരു ബന്ധം ഭദ്രാസന അധ്യക്ഷന്റെ നേതൃത്വത്തിൽ ഈ ഭദ്രാസനം കാത്തുസൂക്ഷിക്കുന്നു, പരിപോഷിപ്പിക്കുന്നു.

**പുനരൈക്യ ചരിത്രത്തിൽ മാവേലിക്കരയുടെ പ്രാധാന്യം എന്താണ്?**

മാവേലിക്കര പുരാതനമായ ഒരു ക്രൈസ്തവ കേന്ദ്രമാണ്. നമ്മെ സംബന്ധിച്ച് പുരാതന ക്രിസ്തീയ കേന്ദ്രമായ ഈ സ്ഥലത്ത് ഒരു പുരാതന ക്രിസ്തീയ കുടുംബത്തിൽ മാർ ഈവാനിയോസ് തിരുമേനി ജനിച്ചു എന്നുള്ളതും ആ പിതാവ് മലങ്കര സഭയെ സാർവ്വത്രിക സഭയുടെ കൂട്ടായ്മയിൽ വീണ്ടും എത്തിച്ചു എന്നുള്ളതും മലങ്കരസഭയ്ക്ക് അതിലൂടെ സാർവ്വത്രിക മാനങ്ങൾ കൈവന്നു എന്നുള്ളതുമൊക്കെ ഓർക്കുമ്പോൾ ഈ മണ്ണ് നമുക്ക് പ്രിയപ്പെട്ടതാകുന്നു. ഈ ഒരു ചിന്ത വൈകാരികമായി ഈ മണ്ണിനോട് നമ്മെ കൂടുതൽ അടുപ്പിക്കുന്നു.

**83 വർഷങ്ങൾ പിന്നിടുമ്പോൾ പിൻഗാമി എന്ന നിലയിൽ ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെ എങ്ങനെയാണ് അനുസ്മരിക്കുന്നത്?**

എന്റെ വ്യക്തിപരമായ അനുഭവത്തിൽ ഓരോ ദിവസവും മാർ ഈവാനിയോസ് തിരുമേനിയെ ഞാൻ കൂടുതൽ അടുത്ത് അറിയുകയും അനുഭവിക്കുകയും ചെയ്യുന്നുണ്ട്. ഇന്നലെ അറിഞ്ഞതിനെക്കാൾ തിരുമേനിയെ കൂടുതൽ അടുത്തറിയാനും അദ്ദേഹത്തിന്റെ മഹത്വം മനസ്സിലാക്കാനും ഇന്ന് കഴിയുന്നു. അവതരിപ്പിക്കപ്പെട്ട ഒരു വിശദീകരണത്തിന് അപ്പുറമാണ് അദ്ദേഹത്തിന്റെ വ്യക്തിത്വം. അദ്ദേഹത്തെ അറിഞ്ഞവർ, അറിയാവുന്നവർ ഓരോ കോണിൽ നിന്ന് അദ്ദേഹത്തെക്കുറിച്ച് പറഞ്ഞുകൊണ്ടിരിക്കുന്നു. ഇതെല്ലാം ചേർത്തുവയ്ക്കുമ്പോൾ ഇത്രയും വലിയൊരു വ്യക്തിത്വം നമ്മുടെ ഇടയിൽ ജീവിച്ചിരുന്നു എന്നത് വിസ്മയത്തോടെ മാത്രമേ ഓർക്കാൻ കഴിയുകയുള്ളൂ. മാത്രമല്ല വന്ദ്യ പിതാവിനോട് അടുത്ത് ജീവിച്ച ആളുകൾ പറയുന്ന കാര്യങ്ങൾ കേൾക്കുമ്പോൾ നമുക്ക് അദ്ദേഹത്തിന്റെ ഈ വ്യക്തിത്വം കൂടുതൽ വ്യക്തമാവുന്നു. ഉത്തമനായ ഒരു ഭരണാധികാരി എന്ന് ചിലർ പറയുന്നു. ഉത്തമനായ ഒരു സന്ന്യാസി, ദൈവ സമ്പാദനത്തിന് വേണ്ടി സകലതും മാറ്റിവച്ചയാൾ എന്ന നിലയിലൊക്കെ അദ്ദേഹത്തെ നിരീക്ഷിക്കുന്ന മറ്റു ചിലർ. പിതാവിന്റെ ജീവിത വിശുദ്ധി ഇതിന്റെയെല്ലാം ഉള്ളിലാണ് സ്ഥിതി ചെയ്യുന്നത്. അദ്ദേഹം ചാപ്പലിൽ പ്രാർത്ഥിച്ച മണിക്കൂറുകൾ മാത്രമല്ലല്ലോ അദ്ദേഹത്തിന്റെ വിശുദ്ധിയുടെ അളവുകോൽ. മേൽപ്പറഞ്ഞ മേഖലകളിലെല്ലാം പിതാവ് വ്യാപരിച്ചപ്പോൾ അദ്ദേഹത്തിന്റെ വിശുദ്ധി അവിടെയെല്ലാം പ്രകടമായി. സഭയുടെ സാർവ്വത്രിക ബന്ധത്തിൽ നിന്നും വിട്ടുമാറി സഭയെ പ്രാദേശികവൽക്കരിക്കുന്നു എന്നത് പാപമാണ് എന്നുള്ള പിതാവിന്റെ കാഴ്ചപ്പാട് അദ്ദേഹത്തിന്റെ വിശുദ്ധിയുടെ അടയാളമാണ്. ഏറ്റവും പാവപ്പെട്ടവരോട് കരുണ കാണിക്കാതെ സുവിശേഷത്തിൽ നാം വിശ്വസിക്കുന്നു എന്നു പറയുന്നത് ദുരഭിമാനമാണ് എന്ന് മനസ്സിലാക്കി ആ തിന്മയെ എതിർക്കുന്നത് അദ്ദേഹത്തിന്റെ വിശുദ്ധിയുടെ ഭാഗമാണ്. പിതാവിന്റെ ആരാധന അനുഭവവേദ്യമായ ഒന്നായി അനേകർ സാക്ഷ്യപ്പെടുത്തുന്നത് അദ്ദേഹത്തിന്റെ വിശുദ്ധിയുടെ ഭാഗമാണ്. സ്വയമായി ത്യാഗമേറ്റെടുത്ത്, മറ്റുള്ളവരെ ഈ ത്യാഗത്തിലേക്ക് നയിക്കുന്നതിന് പിതാവിന് കഴിഞ്ഞത് ഉന്നതമായ സ്ഥാനങ്ങൾ കൈവെടിയുമ്പോഴും അധികാരത്തിന്റെ ഉന്നതങ്ങളിലിരിക്കുമ്പോഴും ലാളിത്യത്തിന്റെ ഭാവം കൈവിടാതിരുന്നത്, സഭയുടെ അഭിമാനം കാത്തുസൂക്ഷിക്കാൻ ചിലതൊക്കെ അണിയേണ്ടി വരുമ്പോഴും അതിന്റെ ഉള്ളിന്റെയുള്ളിൽ വരുമ്പോൾ അതിൽ നിന്നും വിട്ടുമാറി വിരക്തിയിൽ കഴിയുന്നത്, തുടങ്ങിയവയെല്ലാം അദ്ദേഹത്തിന്റെ ജീവിത വിശുദ്ധിയുടെ തെളിവുകളാണ്. അദ്ദേഹത്തിന്റെ കബറിൽ ഏകാന്തതയിൽ പ്രാർത്ഥിക്കാൻ വരുമ്പോഴൊക്കെ എനിക്ക് തോന്നിയിട്ടുള്ളത് നാം ഇനിയും അറിഞ്ഞിട്ടില്ലാത്ത ഒരു മാർ ഈവാനിയോസ് ഇവിടെ ഈ കബറിൽ അന്ത്യവിശ്രമം കൊള്ളുന്നു എന്നതാണ്, നമ്മുടെ ഉൾക്കണ്ണ് തുറക്കുന്നതിനായി അദ്ദേഹം കാത്തിരിക്കുന്നു. വന്ദ്യപിതാവിനെ അടുത്തറിയാൻ ശ്രമിക്കുമ്പോഴൊക്കെ നാം വരച്ച ചിത്രത്തിനപ്പുറത്തേക്ക് പിതാവിന്റെ രൂപം വളരുകയാണ്. ഇത് എന്റെ മാത്രം അനുഭവമല്ല. അനേരുടെ അനുഭവമാണ്. ഇത്ര വലിയ ഒരു വ്യക്തിത്വത്തെ മലങ്കര സഭ സാർവ്വത്രിക സഭയ്ക്ക് സമ്മാനിച്ചു എന്നത് വളരെ പ്രസക്തമാണ്.

**മാർ ഈവാനിയോസ് തിരുമേനി താൻ ജനിച്ച് വളർന്ന മലങ്കരസഭയെ ഒരിക്കലും തള്ളിപ്പ**

**റഞ്ഞിട്ടില്ല. തന്റെ സഭയ്ക്കുണ്ടായിരുന്ന ഒരു കുറവ് പരിഹരിക്കണം എന്നുമാത്രമാണ് അദ്ദേഹം ആഗ്രഹിച്ചത്. അത് വേണ്ടരീതിയിൽ എല്ലാവരും മനസ്സിലാക്കിയിട്ടുണ്ടോ?**

മാർ ഈവാനിയോസ് എന്ന ഈ അത്ഭുത മനുഷ്യനെ ഇനിയും ആഴത്തിൽ നാം മനസ്സിലാക്കേണ്ടിയിരിക്കുന്നു. കത്തോലിക്കാ തിരുസഭയുടെ കൂട്ടായ്മയിലേക്ക് ഒരു പ്രസ്ഥാനവുമായി വന്ന് വീണ്ടും മലങ്കര സഭയെ ഈ ആഗോളസഭയിൽ സന്നിഹിതമാക്കിയ വന്ദ്യപിതാവിന്റെ ജീവിതം നമ്മെ സംബന്ധിച്ച് തിളങ്ങുന്ന ഒരു ജീവിതമാണ്. എന്നാൽ "പിതാവ് ഞങ്ങളെ വഞ്ചിച്ചു" എന്ന് കരുതുന്നയാളുകൾ ഇപ്പോഴും ജീവിച്ചിരിക്കുന്നു. അത് അവരുടെ സഭാപരമായ ചില ബോധ്യങ്ങളുടെ പ്രത്യേകതയിൽ ഉരുവാകുന്നതാണ്.



കത്തോലിക്കാ തിരുസഭയിൽ അംഗമാകാൻ പിതാവ് എടുത്ത ത്യാഗം, നേരിട്ട പീഡനങ്ങൾ, അനുഭവിച്ച പരിഹാസം, വ്യക്തിഹത്യ തുടങ്ങി എന്തെല്ലാം കുരിശുകൾ അദ്ദേഹം സ്വീകരിച്ചു. അത് അദ്ദേഹത്തിന്റെ വ്യക്തിപരമായ മഹത്വത്തിനു വേണ്ടിയല്ല, മറിച്ച് മാർ ത്തോമ്മാ ശ്ലീഹാ ഇവിടെ സ്ഥാപിച്ച അപ്പസ്തോലിക സഭ സാർവ്വത്രികസഭയുടെ കൂട്ടായ്മയിൽ വരണമെന്ന ആഗ്രഹം കൊണ്ടു മാത്രം. ഈ സാർവ്വത്രികസഭയോട് ബന്ധമില്ലാതെ ഒരു സ്ഥലത്ത് പ്രാദേശികമായി ബന്ധിതമാകുന്നത് വലിയ ദുരന്തമായിരിക്കും എന്ന് പിതാവിന് ബോധ്യമുണ്ടായിരുന്നു. പത്രോസിന്റെ പിൻഗാമിയായ മാർപാപ്പാ തിരുമേനി പ്രധാന ആചാര്യൻ ആയിരിക്കുന്ന സഭയുമായുള്ള ബന്ധമാണ് സാർവ്വത്രിക സഭാ കൂട്ടായ്മ വഴി സ്ഥാപിക്കുന്നത് എന്നുള്ള ബോധ്യവും വന്ദ്യപിതാവിനുണ്ടായിരുന്നു. ഈ ഒരു പ്രത്യേകത പിതാവിന്റെ ശുശ്രൂഷയിൽ നിറഞ്ഞ് നിന്നിരുന്നു. ഈ സത്യം പിതാവ് തിരിച്ചറിഞ്ഞിട്ടുണ്ട്. ഗുണപരമായി പ്രതികരിക്കുന്നില്ലായെങ്കിൽ വി. പൗലോസ് പറഞ്ഞതുപോലെ 'സുവിശേഷം പ്രസംഗിക്കുന്നില്ലായെങ്കിൽ എനിക്ക് ഹാ! കഷ്ടം' എന്ന വചനാധിഷ്ഠിതമായ ഒരു നിലപാടിലേക്ക് അദ്ദേഹം എത്തിച്ചേരുമായിരുന്നു. ഏതു പ്രതിബന്ധത്തെയും അതിജീവിക്കാനുള്ള ഉൾക്കരുത്ത് അദ്ദേഹത്തിനുണ്ടായിരുന്നു. ഏതൊന്നിന് വേണ്ടി താൻ സർവ്വകലാശാല പ്രൊഫസർ പദവി ഉപേക്ഷിച്ച് മൺചട്ടി കയ്യിലേന്തി, വനാന്തരങ്ങളിൽ പ്രാർത്ഥിച്ചൊരുങ്ങിയോ, ആ ലക്ഷ്യത്തിലെത്തണമെന്ന് അദ്ദേഹം അതിയായി ആഗ്രഹിച്ചു. മിഷനറിയാകുവാൻ, സന്യാസിയാകുവാൻ എല്ലാ സഭകളോടും ചേർന്ന്, പരിശുദ്ധ കുർബാനയർപ്പിക്കുവാൻ എന്ത് ത്യാഗവും സഹിച്ച് മുന്നോട്ടു പോകുവാൻ അദ്ദേഹം ആഗ്രഹിച്ചത് ഇതെല്ലാം പരിശുദ്ധാത്മാവിന്റെ പ്രവർത്തനമാണെന്ന് മനസ്സിലാക്കിയതു കൊണ്ടാണ്. ഇതാണ് അദ്ദേഹത്തെ വ്യത്യസ്തനാക്കുന്നത്. ഇത് ഏതെങ്കിലും കാരണത്താൽ പൂർണ്ണമായി ഉൾക്കൊള്ളാൻ സാധിക്കാത്തവർക്ക് പിതാവ് ഒരു വിരുദ്ധനായി കാണപ്പെട്ടേക്കാം. അത് സത്യത്തോട് മുഖം തിരിഞ്ഞുനിൽക്കുന്നതിന്റെ അടയാളമായേ കാണാൻ കഴിയൂ. കാരണം ഈ വ്യക്തിത്വവും പ്രവർത്തനവും നന്മയും ആത്യന്തികമായി ആർക്കുവേണ്ടിയായിരുന്നു? മലങ്കരസഭയിലെ കുറെ ആളുകൾക്കുവേണ്ടി മാത്രമോ? അല്ല, മലങ്കര സഭയൊട്ടാകെ ഈ ഭാഗ്യവും ഈ അനുഗ്രഹവും പ്രാപിക്കണമെന്ന് അദ്ദേഹം ആഗ്രഹിച്ചു. അത് മലങ്കര സഭയോടുള്ള അദ്ദേഹത്തിന്റെ അഭേദ്യമായ ആത്മബന്ധം കൊണ്ടാണ് എന്ന് തിരിച്ചറിയാനും ഉൾക്കണ്ണ് കൊണ്ട് കാണാനും അദ്ദേഹത്തിന്റെ ഈ സമർപ്പണം മനസ്സിലാക്കാനും ഇനിയും പരിശുദ്ധാത്മാവിന്റെ പ്രവർത്തനങ്ങൾ ശക്തമായി ഉണ്ടായേ മതിയാവൂ. അത് ഉണ്ടാവും എന്നതിൽ എനിക്ക് സംശയമില്ല. മാർ ഈവാനിയോസ് പിതാവ് എന്നും മലങ്കരസഭയെ സ്നേഹിച്ചിട്ടേ ഉള്ളൂ.

**ഇവയുടെ പശ്ചാത്തലത്തിൽ ഓരോ ദിവസവും സഭയ്ക്ക് ലഭിച്ചുകൊണ്ടിരിക്കുന്ന വലിയ അനുഗ്രഹങ്ങൾ സഭാതലവൻ എന്ന നിലയിൽ അങ്ങേയ്ക്ക് കൂടുതൽ ആത്മവിശ്വാസം പകരുന്നുണ്ടോ?**

ഞാൻ ലോകത്തിന്റെ പല ഭാഗങ്ങളിൽ സഭയുടെ പ്രതിനിധിയായി സന്ദർശിക്കുമ്പോഴും സംസാരിക്കുമ്പോഴും പ്രാർത്ഥിക്കുമ്പോഴും വി.കുർബാനയർപ്പിക്കുമ്പോഴുമൊക്കെ എനിക്ക് ആത്മധൈര്യം പകരുന്ന പൂർണ്ണരൂപം മാർ ഈവാനിയോസെന്ന ഈ അത്ഭുത മനുഷ്യന്റേതാണ്. ഞാൻ അതിശയിച്ചിട്ടുണ്ട് പിതാവ് എങ്ങനെയാണ് അമേരിക്കയിലൊക്കെ ചെന്ന് വി. കുർബാനയർപ്പിച്ച് അതിന്റെ മഹത്വം അവർക്ക് പറഞ്ഞ് കൊടുത്തത് എന്ന്. ശുശ്രൂഷകരോ, സഹായികളോ, സൗകര്യങ്ങളോ, പരിചയപ്പെടുത്താൻ ആളുകളോ ഇല്ലാതിരുന്ന ഒരു കാലഘട്ടമായിരുന്നു അത്. അതേസ്ഥാനത്ത് ഇന്ന് സാർവ്വത്രികസഭ മലങ്കര സഭയുടെ തലവനെ ലോകം മുഴുവൻ പരിചയപ്പെടുത്തി കൊടുക്കുന്നു.

സാർവ്വത്രികസഭയുടെ പരമാധ്യക്ഷന്റെ ആലോചനക്കാരിൽ ഒരാളാണ് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനെന്ന് മാർപാപ്പാ തിരുമേനി ലോകത്തിന് നമ്മെ പരിചയപ്പെടുത്തി എന്ന ചിന്തയാണ് ഇതൊക്കെ സംഭവിക്കുമ്പോൾ എന്റെ മനസ്സിലുണ്ടായിരുന്നത്. മാർ ഈവാനിയോസ് മെത്രാപ്പോലീത്തായെ പരിചയപ്പെടുത്തുവാൻ ആരുമില്ലാതിരുന്നിട്ടും അദ്ദേഹം ഈ സഭയെ ലോകത്തിലെ മറ്റ് പല സഭാസമൂഹങ്ങൾക്കും പരിചയപ്പെടുത്തി. ഈ പിതാവ് നൽകുന്ന ആത്മവിശ്വാസം വളരെ വലുതാണ്, ഏകനായി എന്നാൽ ദൈവം കൂടെയുണ്ട് എന്ന ബോധ്യത്തിൽ സഭയ്ക്ക് വേണ്ടി സകലതും ചെയ്യുന്നതിന് സാഹസികമായും ധീരമായും അദ്ദേഹം എടുത്തിട്ടുള്ള നേതൃത്വം വളരെ ശക്തമായിരുന്നു. റോമിൽ സുനഹദോസിനും മറ്റ് ആവശ്യങ്ങൾക്കുമൊക്കെ പോകുമ്പോൾ പിതാവിനെ അറിയാവുന്ന മറ്റ് പ്രായമുള്ള കർദ്ദിനാൾമാരൊക്കെ 'ആർ യു ദി സക്സസർ ഓഫ് മാർ ഈവാനിയോസ്?' എന്ന് എന്നോട് ചോദിക്കുമ്പോൾ ഉണ്ടാകുന്ന ആ പ്രത്യേക വികാരം ഒരു വലിയ ആവേശമാണ്. മലങ്കര സഭയായി പത്രോസിന്റെ ബസിലിക്കയിൽ നിറഞ്ഞ് നിൽക്കാൻ അനുവദിച്ച ആത്മീയമായ ചൈതന്യം നമുക്ക് ലഭിച്ചത് മാർ ഈവാനിയോസ് പിതാവിൽ നിന്നാണ്. പിതാവ് മുന്നിലുണ്ടെന്ന ബോധ്യം എനിക്ക് നൽകുന്ന ആത്മീയ ശക്തി വളരെ വലുതാണ്. പിതാവിന്റെ കഷ്ടപ്പാടുകളും പ്രതിസന്ധികളും പരിഗണിക്കുമ്പോൾ നമ്മുടേത് ഒന്നുമല്ലായെന്ന ചിന്ത ഒരു വലിയ ശക്തിയാണ്. പിതാവ് ആഗ്രഹിച്ച് പ്രാർത്ഥിച്ച് നടപ്പിലാക്കിയ ഒരു ശുശ്രൂഷയുടെ പിൻതലമുറക്കാരൻ എന്ന നിലയിൽ പിതാവ് വെട്ടിതുറന്ന പാതയിലൂടെ നടക്കുകയെന്നത് തന്നെ ഒരു വലിയ ഭാഗ്യമാണ്. അനുഗമിക്കുകയെന്നതാണ് എന്റെ ചുമതല. അതിന് മുൻപിലും പിമ്പിലും ഇടത്തും വലത്തുമായി നിന്ന് എന്നെ ശക്തിപ്പെടുത്തുവാൻ പരിശുദ്ധാത്മാവ് ഉണ്ടെന്നുള്ള സത്യം എന്നെ ബലപ്പെടുത്തുന്നു.

**മാർ ഈവാനിയോസ് തിരുമേനി കണ്ണീരോടെ പ്രാർത്ഥിച്ച റോമിലെ ഒരു ദൈവാലയത്തിൽ കർദ്ദിനാൾ ആയ ശേഷം ആദ്യമായി ബലിയർപ്പിക്കുവാൻ പോയ അവസരത്തിൽ പിതാവിനുണ്ടായ അനുഭവം?**

കർദ്ദിനാൾ ആയ ശേഷം റോമിൽ നമ്മുടെ ഒരു ബലിയർപ്പണത്തിനും സംഗമത്തിനും സ്ഥലസൗകര്യം അന്വേഷിച്ച സമയത്ത് ഏതാണ്ട് പത്തോളം ഇടങ്ങളിൽ തേടിയ ശേഷമാണ് ഈ ബസിലിക്ക ലഭ്യമായത്. അത് ദൈവപരിപാലനയിൽ തന്നെയായിരുന്നുവെന്ന് ഞാൻ പൂർണ്ണമായും വിശ്വസിക്കുന്നു. റോമിൽ മാർ ഈവാനിയോസ് തിരുമേനിയെ പരിചയപ്പെടുത്താൻ ആരുമില്ലാതിരുന്ന ഒരു അവസരത്തിൽ അദ്ദേഹം താമസിക്കുകയും വിശുദ്ധ ബലിയർപ്പിക്കുകയുമൊക്കെ ചെയ്തത് ഇവിടെയാണ്. പലപ്പോഴും ഒരു അനാഥത്വം പിതാവ് അനുഭവിച്ചിരുന്നിരിക്കണം. മറ്റുള്ളവരുടെ ദയദാക്ഷിണ്യത്തിൽ കഴിയേണ്ടി വരുന്ന അവസ്ഥ. തീർച്ചയായും പിതാവ് മലങ്കര സഭയെ ഓർത്ത് ഈ ദൈവാലയത്തിൽ പ്രാർത്ഥിച്ചിട്ടുണ്ടെന്നത് സത്യമാണ്. 1932-ൽ ആരെ കാണാൻ പിതാവ് റോമിൽ വന്നുവോ ആ മാർപാപ്പാ തിരുമേനിയുടെ ആലോചനക്കാരിൽ ഒരാളായി, മാർപാപ്പായെ തെരഞ്ഞെടുക്കാനുള്ള സംഘത്തിൽ ഒരാളായി മാർ ഈവാനിയോസ് തിരുമേനിയുടെ ഒരു പിൻഗാമിയെ തെരഞ്ഞെടുക്കുമ്പോൾ നന്ദിയർപ്പിക്കുവാൻ ഈ ദൈവാലയത്തിൽ അല്ലാതെ മറ്റ് എവിടെയാണ് ഒന്നിച്ച് കൂടുന്നത്? മാർപാപ്പായെ കാണാൻ പോയ വേളയിൽ ഒരു കർദ്ദിനാൾ മാർ ഈവാനിയോസ് തിരുമേനിയോട് ഇങ്ങനെ ചോദിച്ചതായി രേഖപ്പെടുത്തിയിട്ടുണ്ട്. 'If I were the Pope I would have made you a Cardinal." അതിന് സരസമായ മറുപടിയും അദ്ദേഹം നൽകി. "Thanks be to God that you are not the Pope". മലങ്കര സഭ എന്തായിരിക്കണമെന്ന് ആഗ്രഹിച്ചുവോ അതിന്റെ ഒരു സ്ഥിരീകരണം കർദ്ദിനാൾ പദവിയിലൂടെ സഭയ്ക്ക് ലഭിച്ചു. അതിന് നന്ദിയർപ്പിക്കാൻ ഈ ദൈവാലയം ലഭിച്ചുവെന്നുള്ളത് ദൈവപരിപാലനയുടെ ഭാഗമാണ്. അന്ന് മാർ ഈവാനിയോസ് പിതാവ് മലങ്കര സഭയെ റോമിൽ പരിചയപ്പെടുത്തിയപ്പോൾ ഇന്ന് മാർപാപ്പാ തിരുമേനി മലങ്കര സഭയെ ലോകത്തിന് പരിചയപ്പെടുത്തി. നന്ദിയുടെ കുർബാനയായിരുന്നു അത്.

**സാർവ്വത്രികസഭയുടെ പരമാധ്യക്ഷനെ തെരഞ്ഞെടുക്കാനുള്ള അവസരം മലങ്കരസഭയ്ക്ക് മുഴുവൻ ലഭിച്ച അംഗീകാരമായി മറ്റ് സഭാ വിഭാഗങ്ങൾ പരിഗണിച്ചത് പിതാവിന് വലിയ പിൻബലം നൽകുന്നുണ്ടോ?**

മലങ്കര കത്തോലിക്കാസഭ എന്തിന് വേണ്ടി നിലകൊള്ളുന്നു എന്നതിന് ഒരുത്തരം നൽകുന്നതിന്റെ പശ്ചാത്തലത്തിലാണ് ഈ പുതിയ നിയോഗം നിൽക്കുന്നത്. മലങ്കര സഭ സാർവ്വത്രിക സഭയിൽ എന്നത് വളരെ വർഷമായി നാം ആലോചിക്കുകയും പ്രാർഥിക്കുകയും ചെയ്യുന്ന വിഷയമാണ്. മലങ്കര സഭ സാർവ്വത്രികസഭയിൽ എന്തായിരിക്കും എന്നത് കാലക്രമേണ വെളിപ്പെട്ടുകിട്ടിയ ഒരു അനുഭവമാണ്. 1930 ൽ ഒരു ചെറിയ സമൂഹത്തെ മാർ ഈവാനിയോസ് പിതാവിന്റെ കരങ്ങളിൽ ഏല്പിക്കുന്നു. 1932 ൽ ഒരു മെത്രാപ്പോലീത്തൻ സഭയായി നമ്മെ തിരുസിംഹാസനം ഉയർത്തി. പിന്നീട് വിവിധ ഭദ്രാസനങ്ങളും മെത്രാൻമാരുമായി സഭ വളർന്നു. 2005 ൽ മേജർ ആർക്കി എപ്പിസ്കോപ്പൽ സഭയായി നമ്മെ ഉയർത്തി. 2013 ൽ പത്രോസിന്റെ പിൻഗാമിയെ തെരഞ്ഞെടുക്കാനുള്ള കർദ്ദിനാൾമാരുടെ സംഘത്തിൽ മലങ്കര കത്തോലിക്കാസഭയുടെ അധ്യക്ഷനെ ഉൾപ്പെടുത്തി, മലങ്കര സഭയുടെ ഒരു പ്രതിനിധിയെ ആഗോളസഭയിൽ നിയമിച്ചു. ഇത് ഒരു വ്യക്തിക്ക് ലഭിച്ച അംഗീകാരമല്ല, അപ്പസ്തോലികമായ മലങ്കരസഭയ്ക്ക് ലഭിച്ച അംഗീകാരമാണ്. മലങ്കരസഭയ്ക്ക് നാളിതുവരെ ലഭിക്കാത്തതും എന്നാൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയിലൂടെ മലങ്കര സഭയ്ക്ക് ലഭിച്ചതുമായ ഒരു നിയോഗമാണ്. അവധാനതയോടെ ചിന്തിക്കുന്നവർക്ക് അതിന്റെ മഹത്വം മനസ്സിലാക്കുവാൻ കഴിയും. മലങ്കരസഭയെന്നത് സഭയുടെ മുഖ്യധാരയിൽ നിന്ന് മാറിനിൽക്കേണ്ടതോ വിഘടിച്ചു



നിൽക്കേണ്ടതോ ആയ ഒരു സഭാസമൂഹമല്ല, മറിച്ച് സഭയുടെ മുഖ്യധാരയിൽ വലിയ കാര്യങ്ങൾ ചെയ്യാൻ കെൽപ്പുള്ള സഭാസമൂഹമാണ്. ഇതിലൂടെ ലഭ്യമാകുന്ന ഒരു സ്ഥാനം എന്നതിനപ്പുറത്ത് ഒരു അപ്പസ്തോലികസഭ ചെയ്യേണ്ട ചുമതലകളെക്കുറിച്ച് നമ്മെ ബോധ്യപ്പെടുത്തുക കൂടിചെയ്യുകയാണ്. സഭ ഏകമായി മുന്നോട്ടുപോകണമെന്നുള്ള ഒരു സന്ദേശം കൂടി ഈ സന്ദർഭം നമുക്ക് നൽകുന്നു. നിരന്തരമായി മറ്റുസഭകളെ അറിയിക്കാൻ നമ്മുടെ സഭയ്ക്ക് ലഭിച്ച ഒരു സന്ദേശവുമാണത്. യേശുക്രിസ്തുവിനെ സാധ്യമായ എല്ലായിടങ്ങളിലും അറിയിക്കാനുള്ള നിയോഗവുമാണത്. സാധ്യമായ എല്ലായിടങ്ങളിലും നന്മയും സ്നേഹവും പകരുക വഴി ദൈവരാജ്യം സ്ഥാപിക്കാനുള്ള ചുമതല കൂടിയാണത്. വിശ്വാസത്തിൽ ബലപ്പെടുകയും സമർപ്പണത്തിൽ മുന്നേറുകയും സാക്ഷ്യത്തിൽ മാതൃകയാവുകയും ചെയ്തുകൊണ്ട് പ്രത്യാശയിൽ സകല ജനത്തെയും നയിക്കുവാൻ ഒരു അപ്പസ്തോലികസഭയെന്ന നിലയിൽ പുതിയ നിയോഗം നമ്മെ ഓർമ്മപ്പെടുത്തുന്നു. നാം ഒറ്റപ്പെട്ടവരോ, ചിതറിക്കപ്പെട്ടവരോ അല്ല. കർത്താവിന്റെ സഭയിൽ നാം എല്ലാവരെയും പോലെ കരുതപ്പെടുന്നവരും സമർപ്പണത്തിൽ മുന്നേറുന്നവരുമാണ് എന്ന് നമ്മെ ഓർമ്മിപ്പിക്കുകയുമാണ് പരിശുദ്ധ പിതാവിന്റെ ഈ തീരുമാനവും നിയോഗവും.

**1653 ൽ കൂനൻകുരിശ് സത്യത്തിന്റെ പശ്ചാത്തലത്തിൽ അന്നത്തെ ക്രൈസ്തവ സമൂഹം ആവശ്യങ്ങളായി ഉയർത്തിപ്പിടിച്ച തനതായ പാരമ്പര്യത്തിന്റെ സംരക്ഷണവും സ്വയം ഭരണാവകാശവുമൊക്കെ മലങ്കര സുറിയാനി കത്തോലിക്കാസഭയിൽ നിറവേറുകയും ആഗോള കത്തോലിക്കാസഭയിൽ മലങ്കര സുറിയാനി കത്തോലിക്കാസഭ അംഗീകരിക്കപ്പെടുകയും ചെയ്ത ഒരു പശ്ചാത്തലത്തിൽ കൂനൻകുരിശ് സത്യത്തിൽ ഏതെങ്കിലും ക്രൈസ്തവസമൂഹം ഇനിയും ഊറ്റം കൊള്ളേണ്ടതുണ്ടോ?**

ചരിത്രത്തിന്റെ ഒരു മുഹൂർത്തത്തിൽ നമുക്കുണ്ടായ ആഘാതമാണ് സഭാചരിത്രത്തിലെ ഈ പിളർപ്പ്. അത് ഒരു ദിവസം കൊണ്ടുണ്ടായ ഒരു പിളർപ്പ് അല്ല. മറിച്ച് ഒരു സഭാകൂട്ടായ്മയുടെ ആത്മസംഘർഷത്തിന്റെയും ആത്മരോദനത്തിന്റെയും ഒക്കെ പ്രത്യേക പ്രകടനമായിരുന്നു. അതുമായി ബന്ധപ്പെട്ട നിരവധി വ്യാഖ്യാനങ്ങളുമുണ്ട്. തെറ്റായി വ്യഖ്യാനിക്കപ്പെട്ട ചരിത്ര വസ്തുതകളുമുണ്ട്. നമ്മുടെ വിഷയം. കൂനൻകുരിശ് സത്യം റോമാസഭയുടെ നേതൃത്വത്തിനെതിരായി മാത്രം വളച്ചൊടിക്കപ്പെടുന്ന ചരിത്രസത്യമായി കരുതപ്പെടുന്നതാണ്. സത്യസന്ധ്യമായ ഒരു വ്യാഖ്യാനമല്ല. കൂനൻകുരിശ് സത്യവുമായി ബന്ധപ്പെട്ട് നടത്തിയ ഒരു പ്രഖ്യാപനത്തിന്റെ പൊരുൾ 'ഞങ്ങൾ ഇനിമേൽ ആരുമായും ബന്ധമില്ലാതെയിരിക്കും എന്നല്ലല്ലോ'. ഞങ്ങളുടെ മേൽ അടിച്ചേൽപ്പിക്കപ്പെടുന്ന, ഞങ്ങൾക്ക് നഷ്ടപ്പെട്ട ചില കാര്യങ്ങളെ പ്രതി ഞങ്ങൾക്ക് വേദനയുണ്ട്, അമർഷമുണ്ട്, അത് ഞങ്ങളറിയിക്കുന്നുവെന്നതായിരുന്നു ആ പ്രഖ്യാപനത്തിന്റെ അന്തസത്ത. എന്നാൽ ലോകത്തൊരു സഭയോടും ബന്ധമില്ലാത്തവരെപ്പോലെ പ്രതികരിക്കുന്നതും ജീവിക്കുന്നതും ക്രിസ്തീയമാണോ എന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു. അന്തോക്യൻ ആരാധനാരീതിയുടെ പ്രതിഷ്ഠയ്ക്കും വീണ്ടെടുപ്പിനും വേണ്ടിയാണ് ഇവിടെ കൂനൻകുരിശ് ഉയർന്നത്. അതിന്റെ സവിശേഷതകളെകുറിച്ച് എത്രമാത്രം ബോധവത്കരണം നടക്കുന്നു?

നമുക്ക് സ്വന്തമായി ആരാധനാ രീതികൾ ഉണ്ട്. മറ്റൊരു ആരാധനാരീതി അടിച്ചേൽപ്പിച്ച് നമ്മെ ക്രിസ്ത്യാനികളാക്കേണ്ട കാര്യമില്ല എന്നതാണ് നമ്മുടെ പൂർവ്വപിതാക്കന്മാർ കൂനൻകുരിശിൽ പറഞ്ഞത്. ഇന്ന് അത് എവിടെ നിൽക്കുന്നു എന്നത് എല്ലാവരും ചിന്തിക്കേണ്ട വിഷയമാണ്. ഇത് ഒരു വാദപ്രതിവാദത്തിനോ, സംവാദത്തിനോ വേണ്ടിയല്ല, മറിച്ച് പ്രാർത്ഥനാപൂർവ്വം അവധാനതയോടെ ആലോചിക്കേണ്ട ഒരു വസ്തുതയാണ്.

സഭയുടെ ഉൾഭരണ സ്വാതന്ത്ര്യം എന്തിനു വേണ്ടി എന്നതാണ് നാം ചിന്തിക്കേണ്ട മറ്റൊരു വിഷയം. സഭ സഭയായി നിലനിൽക്കുന്നത് ലോകത്തിന് മുന്നിൽ ദൈവസാന്നിദ്ധ്യം പ്രകടമാക്കുന്ന ഒരു കൂദാശയായി നിലനിൽക്കാൻ വേണ്ടിയാണ്. കൂട്ടായ്മയില്ലാതെ രക്ഷയുടെ അനുഭവം വിശ്വാസിസമൂഹം എങ്ങനെയാണ് സ്വീകരിക്കുക. രക്ഷിക്കപ്പെട്ടവരുടെ കൂട്ടായ്മയിലാണ് ആദിമസഭയിൽ അപ്പ

സ്തോലന്മാർ വിശ്വാസം പ്രഘോഷിച്ചതും അത്ഭുതങ്ങൾ പ്രവർത്തിച്ചതും. കൂട്ടായ്മയെ കുറിച്ച് നാം കുറെകൂടി ആത്മീയമായ സമീപനങ്ങൾ സ്വീകരിക്കേണ്ടിയിരിക്കുന്നു. സാർവ്വത്രികസഭയുടെ ഉൾച്ചേരലിലും അത്തരമൊരു സമീപനം ആവശ്യമാണ്. തെറ്റിപ്പോയവർ തിരിച്ച് ഇവിടെ തന്നെ വരണം എന്നല്ല നാം പറയുക. മറിച്ച്, നാമെല്ലാം ഒരേ ശരീരത്തിലെ അവയവങ്ങളാണ്; ഒന്നിച്ചു നിൽക്കുമ്പോഴാണ് ആകാരത്തിന് കൂടുതൽ ഭംഗി കൈവരുന്നത്; ചേർന്ന് നിന്നാൽ മാത്രമേ സുവിശേഷത്തെ ശക്തമായി നമ്മുടെ നാട്ടിൽ പ്രഘോഷിക്കാൻ കഴിയൂ എന്നാണ് പറയുക. സാമൂഹ്യമായ ഒരാവശ്യത്തിന്റെ പേരിലല്ല, മറിച്ച് ആത്മീയമായ, ഹൃദയപരമായ ഒരു ഇഴയടുപ്പത്തിൽ വചനത്തിന്റെ പേരിൽ നമുക്ക് ഒന്നിച്ച് കൈകോർത്തു മുന്നോട്ടു പോകാൻ കഴിയില്ലേ? സാർവ്വത്രികസഭയുടെ കൂട്ടായ്മ ഒരു വലിയ സഭ എന്ന നിലയിൽ അഭിമാനം കൊള്ളാൻ പ്രേരിപ്പിക്കുന്നു എന്നതിനപ്പുറത്ത് നമുക്ക് മിഷനറിയാവാനുള്ള വലിയ സാധ്യതകളാണ് ആ കൂട്ടായ്മ തുറന്ന് നൽകുന്നത്. ഓരോരോ കാരണങ്ങളാൽ ദുർബലരായ മനുഷ്യൻ വീണ്ടും വീണ്ടും പാതയോരങ്ങളിലേക്ക് മുഖ്യധാരയിൽ നിന്ന് മാറ്റപ്പെട്ടുകൊണ്ടിരിക്കുമ്പോൾ ദൈവത്തിന്റെ സ്വരം സഭയിലൂടെ കേൾപ്പിക്കാൻ നമുക്ക് കഴിയണം. 'കർത്താ തന്നോടു സംസാരിക്കേണ്ടുന്നവരെല്ലാം സഭയുൾ പൂകട്ടെ, താനതിൽ മേവിടുന്നു എന്നാണല്ലോ നാം പ്രാർത്ഥിക്കുന്നത്.

നാം സാർവ്വത്രികസഭയുടെ കൂട്ടായ്മയിലായിരിക്കുന്നതു വഴി നാം പ്രതിനിധാനം ചെയ്യുന്ന അതിപുരാതനമായ ഒരു ക്രിസ്തീയ ജീവിത ശൈലി, പാരമ്പര്യം, സംസ്കാരം, ആരാധനാ രീതി ഇതെല്ലാം സാർവ്വത്രികസഭയ്ക്ക് നൽകാൻ ഒരു കൂട്ടായ്മയുടെ പിൻബലം ആവശ്യമാണ്. മലങ്കര സുറിയാനി കത്തോലിക്കാസഭ സാർവ്വത്രിക സഭയിൽ ഇത് നിർവ്വഹിക്കുമ്പോൾ സഭയ്ക്കും ലോകത്തിനും ലഭിക്കുന്ന അനുഗ്രഹങ്ങൾ നിരവധിയാണ്. അതിന്റെ ഒരു ചെറിയ പതിപ്പാകുവാനേ മലങ്കര സുറിയാനി കത്തോലിക്കാസഭയ്ക്ക് സാധിക്കുന്നുള്ളൂ എന്ന് ഞാൻ സമ്മതിക്കുന്നത് ഒരു പരാജയത്തിന്റെ ഭാഷ്യത്തിലല്ല. മറിച്ച്, നമ്മുടെ വിശാലമായ മലങ്കരസഭ സാർവ്വത്രികസഭയുടെ കൂട്ടായ്മയിലായി കാണാനുള്ള വലിയ ആഗ്രഹത്തിന്റെയും ആവേശത്തിന്റെയും പിൻബലത്തിലാണ്. ഇത് ഒരു അന്യവത്കരണമോ, അടിമത്തത്തിന്റെ അവസ്ഥയോ അല്ല. മലങ്കര സുറിയാനി കത്തോലിക്കാ സഭ അതിന്റെ ജീവിതാവസ്ഥയിലൂടെ തെളിയിക്കുകയും ഇത് ചെയ്യുന്നു. കൂനൻ കുരിശിൽ നാമുയർത്തിയ പ്രഖ്യാപനത്തിൽ നാമിന്ന് എങ്ങനെ ജീവിക്കുന്നു എന്ന് വിശകലനം ചെയ്യേണ്ട സമയമായിരിക്കുന്നു എന്നതാണ് എന്റെ അഭിപ്രായം.



**മലങ്കര സഭയിൽ ഒരു കർദ്ദിനാൾ ഉണ്ടായപ്പോൾ കേരളത്തിലെ പൊതുസമൂഹം വളരെ വ്യത്യസ്തമായ ഒരു തലത്തിൽ അതിനെ നെഞ്ചിലേറ്റി വാങ്ങുന്നതാണ് നമ്മൾ കണ്ടത്. പിതാവ് ഇതിനെ എങ്ങനെ സ്വീകരിക്കുന്നു?**

രണ്ട് മൂന്ന് കാര്യങ്ങൾ പ്രധാനമായിട്ട് ഇതിൽ അടങ്ങിയിട്ടുണ്ട് എന്നാണ് എനിക്ക് തോന്നുന്നത്. ഒന്ന്, നമ്മുടെ ഇടയിൽ മനുഷ്യർ മഹാ ഭൂരിപക്ഷവും വളരെ സ്നേഹമുള്ളവരും ആതിഥ്യമുള്ളവരും പരസ്പരം ബഹുമാനിക്കുന്നവരുമാണ്. ഇത് നമ്മുടെ നാട്ടിലെ ഒരു സംസ്കാരത്തിന്റെ പ്രത്യേകതയാണ്. അതിൽ നന്മയുടെ വലിയ ഒരു അടയാളമുണ്ട്. രണ്ടാമത്, മഹാന്മാരായ എന്റെ മുൻഗാമികൾ മാർ ഈവാനിയോസ് തിരുമേനിയുടെയും മാർ ഗ്രിഗോറിയോസ് തിരുമേനിയുടെയും സിറിൽ ബസേലിയോസ് ബാവ തിരുമേനിയുടെയും പിൻഗാമി എന്ന നിലയിൽ നമ്മുടെ പൊതുസമൂഹവും, നമ്മുടെ ജനങ്ങളും എനിക്ക് നൽകുന്ന വലിയ കരുതലുണ്ട് സ്നേഹമുണ്ട്. അത് സവിശേഷമായ ഒരു കാര്യമാണ് എന്ന്

അറിയാം. എനിക്ക് അതിന് യോഗ്യതയില്ലെങ്കിലും ഇവരുടെ പിൻഗാമി എന്ന നിലയിൽ എനിക്ക് അത്ര വലിയ സ്നേഹവും, ആദരവുമാണ് നമ്മുടെ പൊതുസമൂഹം നൽകുന്നത് എന്നത് ഞാൻ എപ്പോഴും കൃതജ്ഞതയോടും കൂടി ഓർക്കും എന്നത് വസ്തുതയാണ്. നമ്മുടെ പൊതുസമൂഹത്തിന്റെ തന്നെ പ്രത്യേക ഭാവവും ഞാനിതിൽ കാണുന്നുണ്ട്. എല്ലാവരോടും സഭാധികാരികൾ നല്ല ബന്ധത്തിൽ കഴിയണം എന്ന ഒരു ഓർമ്മപ്പെടുത്തൽ ഇതിലൂടെ ഒക്കെ നൽകുന്നുണ്ട്. എന്റെ ജീവിതശൈലിയിലൊക്കെ ഞാൻ പഠനകാലം മുതൽ എല്ലാവരോടും പുലർത്തിയിരുന്ന ബന്ധം സ്ഥാപിക്കാനും നിലനിർത്താനുമുള്ള വലിയ ശ്രമങ്ങൾ ഇതിപ്പോഴും എന്റെ രീതിയിൽ തുടരുന്നു. അതിൽ അനേകരോട് എനിക്ക് നല്ല ബന്ധത്തിൽ ജീവിക്കുന്നതിന് സാധിക്കുന്നുണ്ട്. അവരൊക്കെ ആ ബന്ധം അതിന്റെ പതിന്മടങ്ങു ഹൃദയപരമാർത്ഥതയിൽ എനിക്ക് തിരികെ നൽകിയ ഒരു അനുഭവമായിട്ടാണ് ഞാൻ മേൽപ്പറഞ്ഞ സ്വീകരണ മേഖലകളിലൊക്കെ കണ്ടത്. പാറശ്ശാലയ്ക്ക് അടുത്ത് നിന്ന് ഒരു വസുമതിയമ്മ എനിക്കൊരു കത്തയച്ചു. 82 വയസ്സുള്ള ഒരു അമ്മയാണ്. ഈ വൃദ്ധയായ മാതാവ് എനിക്ക് എഴുതി. തിരുമേനി കർദ്ദിനാൾ ആയി എന്നത് അറിഞ്ഞപ്പോൾ അവിടെ വന്ന് അനുമോദിക്കണം എന്ന് എനിക്ക് വലിയ ആഗ്രഹമുണ്ട്. പക്ഷെ പ്രായാധിക്യം കൊണ്ട് എനിക്കത് സാധിക്കുന്നില്ല. ഞാൻ വിറയ്ക്കുന്ന കൈകളോടെയാണ് ഈ കത്തെഴുതുന്നത്. അതുകൊണ്ട് ഇതു വായിക്കാൻ തിരുമേനിയ്ക്ക് പ്രയാസം കാണും. എങ്കിലും ക്ഷമിക്കണം. ഇതിൽ ഞാൻ വച്ചിരിക്കുന്ന തുക 10 രൂപയാണ്. അതുകൊണ്ട് തിരുമേനി ഒരു പൂവ് വാങ്ങി ഞാൻ തന്നതായി സ്വീകരിക്കണം. ഈ അമ്മയെ ഞാൻ കണ്ടിട്ടില്ല, കേട്ടിട്ടില്ല ഈ അമ്മയുടെ കത്ത് വായിക്കുമ്പോഴാണ് ആദ്യമായി ഈ അമ്മയെ പരിചയപ്പെടുക. ഞാൻ ആ കത്ത് കളയാതെ സൂക്ഷിച്ചു വച്ചിട്ടുണ്ട്. അമ്മക്ക് ഈ കത്ത് അയച്ചില്ലെങ്കിൽ എന്താണ് കുഴപ്പം? ഈ വൃദ്ധയായ മാതാവിന് തോന്നി എനിക്ക് ഒരു കത്ത് അയച്ചില്ലെങ്കിൽ എന്തോ കുറവ് പോലെ. എന്ന് വച്ചാൽ ഈ അമ്മ എന്നെ ഓർമ്മപ്പെടുത്തിയ കാര്യം ഹിന്ദുവാണെന്നോ, മുസ്ലീം ആണെന്നോ, ക്രിസ്ത്യാനിയാണെന്നോ തിരുമേനി നോക്കേണ്ട. നേതൃത്വത്തിലായിരിക്കുന്നവർ എല്ലാവരോടും ബന്ധമുള്ളവരായിരിക്കണം. ഇങ്ങനെയുള്ള അനേകരുടെ അനുഭവം എനിക്ക് പറയുവാനുണ്ട്. ചെറുതും വലുതുമായ ഒട്ടനേകം അനുഭവങ്ങൾ. കൊച്ചു കുട്ടികൾ, മുതിർന്ന മാതാപിതാക്കൾ, രോഗശയ്യയിലായിരിക്കുന്നവർ, അറിഞ്ഞു കേട്ട് വന്നവർ, വ്യത്യസ്തമായ അഭിപ്രായ മേഖലകളിൽ കഴിയുന്നവർ. സഭാപരമായി കടുത്ത വിരോധമുണ്ട് എന്ന് പുറത്തു പറയുന്നയാളുകൾ എന്നാൽ എന്നോട് വ്യക്തിപരമായി ഹൃദയപൂർവ്വമായ അഭിനന്ദനവും, സ്നേഹവും ഒക്കെ അറിയിച്ചിട്ടുണ്ട്. അവയൊന്നും എന്നെ ആകർഷിക്കാനോ, ചില കാര്യങ്ങൾ ബോധ്യപ്പെടുത്താനോ ഉള്ള ശ്രമത്തിന്റെ ഭാഗമായൊന്നും ഞാൻ കരുതുന്നില്ല. എനിക്ക് ബോധ്യമുണ്ട് അവരുടെ നിർവ്യാജമായ സ്നേഹവും, കരുതലും പൊതുസമൂഹം എങ്ങനെ ആയിരിക്കണമെന്ന് അവരൊക്കെ ചില മാർഗ്ഗ രേഖകൾ എനിക്ക് പറഞ്ഞു തന്നിട്ടുള്ളതായിട്ടാണ് എന്റെ ഓർമ്മ. ഞാൻ കർദ്ദിനാൾ ആയി റോമിൽ പ്രഖ്യാപനം നടന്നതിന് ശേഷം എനിക്ക് വന്നിട്ടുള്ള ഫോൺ കോളുകൾ ഒട്ടനേകം എനിക്ക് നേരിട്ട് എടുക്കുന്നതിന് കഴിഞ്ഞിട്ടില്ല. എന്നാൽ ലഭിച്ചിട്ടുള്ള ഫോൺ കോളുകൾ ഈ സമൂഹത്തിന്റെ വേർതിരിവില്ലാതെയുള്ള സ്നേഹത്തിന്റെ പ്രതിഫലനങ്ങളായിരുന്നു. ഇപ്പോൾ എനിക്ക് തറപ്പിച്ചു പറയുവാൻ കഴിയും. ഒരു സ്വീകരണത്തിന് വേണ്ടി, കാണിക്കാൻ വേണ്ടി നടത്തിയ കാര്യമല്ല അത്. ഇപ്പോഴും അതെന്നെ പിന്തുടരുന്നു എന്നുള്ളതാണ് അതിന്റെയൊരു പ്രത്യേകത. സ്വീകരണ വേളയിൽ മാത്രം പ്രകടമാക്കിയ ഒരു ആവേശമല്ല ഈ ബന്ധം. ഒരു പക്ഷെ അന്ന് ആ തിരക്കിനിടയിൽ സാധിക്കാതിരുന്നവർ പിൽക്കാലത്ത് ഈ ബന്ധം എന്നോട് നേരിട്ടു പറഞ്ഞിട്ടുണ്ട്. ചിലപ്പോൾ വ്യക്തിപരമായി ഈ ബന്ധം അറിയിച്ചിട്ടുണ്ട്. ചില സമ്മേളനങ്ങൾക്ക് ചെന്നപ്പോൾ ചിലരെ കണ്ടുമുട്ടിയിട്ടുണ്ട്. അവിടെ ഈ ബന്ധം പുതുക്കിയിട്ടുണ്ട്. എന്നാൽ അവർ ബന്ധപ്പെട്ടില്ലല്ലോ എന്ന് പറയുവാൻ കഴിയുന്ന എന്റെ മനസ്സിലേക്ക് വരുന്ന ആരെയും ഞാൻ കാണുന്നില്ല. സ്വാഭാവികമായി, സഭാപരമായ ചില വ്യത്യാസങ്ങൾകൊണ്ട് ചില സമൂഹങ്ങൾക്കൊക്കെ ചിലപ്പോൾ പൂർണ്ണമായി മനസ്സിലായില്ല എന്നു വരാം. പക്ഷെ ഒരു കാര്യം തുറന്നു പറയട്ടെ ആ സഭകളിലെ അനേകം പേർ അവർ എന്നോട് അവരുടെ സ്നേഹവും, അവരുടെ വാത്സല്യവുമൊക്കെ ഒരിക്കലും മറക്കാനാവാത്തതുപ്പോലെ അറിയിച്ചിട്ടുണ്ട് എന്നുള്ളതും ഒരു സത്യമാണ് അത്. ദൈവം എനിക്ക് നൽകിയ വലിയ ഒരു കൃപയുടെ ഭാഗമാണ്. ഇത്രയും ആളുകളുടെ സ്നേഹം അനുഭവിക്കുവാൻ സാധിക്കുന്നു എന്നത് ഒരു വലിയ ഭാഗ്യമാണ്.

**ഈ വലിയൊരു സ്ഥാനത്തിലൂടെ കൂടുതൽ ആളുകളും സഭകളും, മതങ്ങളും, വിശ്വാസികളും പിതാവിന്റെ ഒരു ചക്രവാളത്തിലേക്ക് കൂടുതലായി വന്നു. അപ്പോൾ പിതാവിന് കൂടുതലായി മറ്റു മതവിഭാഗങ്ങളുടെ വിശ്വാസ സംബന്ധമായ സ്ഥലങ്ങളിലേക്ക് പോകേണ്ടി വരുന്നു. അവരുടെ ആചാരങ്ങൾക്കനുസൃതമായ സ്വീകരണങ്ങൾ ഏറ്റുവാങ്ങേണ്ടി വരുന്നു. അങ്ങനെയൊക്കെ വരുമ്പോൾ സഭാ മക്കൾ ഈ രീതിയിലുള്ള സ്വീകരണങ്ങളെയൊക്കെ എങ്ങനെയാണ് മനസ്സിലാക്കേണ്ടത് ?**

ഞാൻ ഒരു സ്ഥലത്ത് ചെല്ലുമ്പോൾ എന്തു ചെയ്യും എന്ന ഒരു കാര്യത്തെക്കുറിച്ച് എനിക്ക് ഒരിക്കലും ഒരു ആശങ്കയുണ്ടായിട്ടില്ല. എന്നെ സ്വീകരിച്ചതിന് ശേഷവും എനിക്ക് ഒരു ആശങ്കയുണ്ടായിട്ടില്ല. കാരണം എന്നെ അവർ സ്വീകരിക്കുന്നത് ഒരു ക്രൈസ്തവ പുരോഹിതനായിട്ടു തന്നെയാണ്. ഈ അർത്ഥത്തിലും, ഈ വേഷത്തിലുമാണ് എന്നെ സ്വീകരിക്കുന്നത്. ഒരു ക്രൈസ്തവ പുരോഹിതനായിട്ടല്ലാതെ ആരും എന്നെ സ്വീകരിച്ചിട്ടില്ല. അതിന്റെ അർത്ഥം എന്റെ വിശ്വാസം അവർ സ്വീകരിക്കുന്നു എന്നുള്ളത് അല്ല. പക്ഷെ ഞാനായിരിക്കുന്ന അവസ്ഥ

എന്താണ് എന്ന് പൂർണ്ണമായി ബോധ്യപ്പെട്ടിട്ടുള്ളവരാണ് എന്നെ സ്വീകരിച്ചിട്ടുള്ളത്. ഒരു ആശങ്കയ്ക്കും അവിടെ സ്ഥാനമില്ല. ഇനി, ഓരോ സമൂഹവും അവരുടേതായ രീതിയനുസരിച്ച് നമ്മെ സ്വീകരിക്കുമ്പോൾ നമ്മൾ അതിൽ ആശങ്കാകുലരാകേണ്ടതില്ല. കാരണം, നാം നമ്മുടെ വിശ്വാസത്തെ മാറ്റി നിർത്തി ഒരു പുതിയ വിശ്വാസം സ്വീകരിക്കുകയോ, നമ്മുടെ വിശ്വാസത്തെ കുറച്ചു കാണിക്കുകയോ അല്ല. അവരുടെ ആചാര, സ്വീകരണ രീതി അനുസരിച്ച് നമ്മെ സ്വീകരിക്കുന്നു. എന്നാൽ നമ്മുടെ ക്രൈസ്തവ വ്യക്തിത്വത്തിന് വ്യത്യാസമുണ്ടായോ എന്നത് നാം തിരിച്ചറിയുന്നത് പിന്നീടുള്ള നമ്മുടെ പ്രവർത്തനത്തിലാണ്, അതിന്റെ വിലയിരുത്തലിലാണ്. അതേക്കുറിച്ച് എനിക്ക് ഒരിക്കലും ആശങ്ക തോന്നിയിട്ടില്ല. പക്ഷെ എനിക്ക് ബോധ്യപ്പെടുന്ന ഒരു കാര്യം നാം കുറേക്കൂടി മറ്റുള്ളവരെ ബഹുമാനിക്കുന്നതിനും, അറിയുന്നതിനും, പഠിക്കേണ്ടതിനും, മനസ്സു തുറക്കേണ്ടതുണ്ട് എന്നുള്ളതാണ്. എല്ലാ സമൂഹങ്ങളോടും ഇങ്ങനെ സംശയത്തോടെ നിന്നാൽ നമുക്ക് പരസ്പരം തിരിച്ചറിയാൻ കഴിയില്ല. കൂടുതൽ അറിയണം. അറിയുന്നത് വഴി ആരും അവിശ്വാസികളാകില്ല. അറിയുന്നത് വഴി കൂടുതൽ അടുക്കുകയും, കൂടുതൽ ചേർച്ച ഉണ്ടാവുകയും ചെയ്യും. നാമൊരുമിച്ച് അടുത്ത് വ്യാപരിക്കണം എന്നാണല്ലോ നാം ആഗ്രഹിക്കുന്നത്. അതേക്കുറിച്ച് ഒരു ചിന്തയും എന്റെ മനസ്സിൽ ഭാരം നല്കിയിട്ടില്ല. പക്ഷെ എന്നെ അത്ഭുതപ്പെടുത്തിയ കാര്യം പലപ്പോഴും കടുത്ത യാഥാസ്ഥിക നിലപാടുകൾ പുലർത്തിയ ചില മത സദസുകളിലൊക്കെ എന്നെ ആദരപൂർവ്വം ഒരു ക്രൈസ്തവ പുരോഹിതനായി തന്നെ സ്വീകരിച്ചു എന്നതാണ്. അത് ചെറിയ ഒരു കാര്യമല്ല എന്ന് എന്റെ മനസ്സു പറയുന്നു. അവിടെയും നമുക്കൊരു ഇടമുണ്ട്. ഇസ്ലാമിക മത കേന്ദ്രങ്ങളിലെന്നെ സ്വീകരിച്ചു. ഹൈന്ദവ ആശ്രമങ്ങളിൽ, ഹൈന്ദവ കൂട്ടായ്മയിൽ, അനേകം അനേകം ഇടങ്ങളിൽ സ്വീകരിച്ചു ബുദ്ധമതക്കാർ സ്വീകരിച്ചു. ഇതൊന്നും നമ്മെ അവരുടെ വിശ്വാസ സത്യം അടിച്ചേൽപ്പിക്കുന്നതിനല്ലെന്ന് എനിക്ക് ബോധ്യമുണ്ട്.

ഒരു പൊതുസമൂഹത്തിന്റെ സ്നേഹം ലഭിക്കുന്നത് പരമോന്നതമായ ഒരു ബഹുമതിയായിട്ടാണ് ഞാൻ കരുതുക. അങ്ങനെ ചിന്തിക്കുമ്പോൾ ഈ മനുഷ്യരുടെയെല്ലാം സ്നേഹം, കരുതൽ, അവരുടെ ഹൃദയത്തിൽ നമുക്കു സ്ഥാനം ലഭിക്കും. അത് അതുല്യമായ, നമ്മെ കൂടുതൽ ശക്തരാക്കുന്ന അനുഭവങ്ങളാണ്. അതുകൊണ്ട് എന്റെ ക്രിസ്തീയ വിശ്വാസത്തിന് നേരിയ പോറൽപോലും ഏൽപിക്കാനാവില്ല. എന്ന തിരിച്ചറിവിലാണ് ഞാൻ ഇടപെടുന്നത്. യേശുക്രിസ്തുവിലുള്ള എന്റെ വിശ്വാസം സഹോദരങ്ങളെ കൂടുതൽ മനസ്സിലാക്കുന്നതിനും സ്നേഹിക്കുന്നതിനും എന്നെ സഹായിക്കുന്നു എന്ന് പറഞ്ഞാൽ അതാണ് സത്യം.

**എല്ലാ സമുദായങ്ങളും മതങ്ങളും അവരുടെതായ മതിലുകൾ കൂടുതൽ ബലപ്പെടുത്തുമ്പോൾ പലപ്പോഴും പിതാവിന്റെ ഒരു സമീപനം മതിലുകൾക്ക് പുറത്തേക്ക് പോയി ബന്ധങ്ങൾ സ്ഥാപിക്കുന്നതിലാണ്. പിതാവ് എന്തുകൊണ്ടാണ് പലപ്പോഴും മറിച്ച് ചിന്തിക്കാൻ ആഗ്രഹിക്കുന്നത്? അതിനുള്ള പ്രചോദനമെന്താണ്?**

ഞാനെന്റെ ഹൃദയം തുറന്ന് പറയട്ടെ, ഈ മത വിഭാഗങ്ങളും സമുദായങ്ങളും ഇങ്ങനെ കലഹിക്കുന്നത് കാണുമ്പോൾ എന്റെ മനസ്സു വേദനിക്കുന്നു. കാരണം നമുക്ക് നമ്മുടെ നാട് നഷ്ടമാവുകയാണ്. നമ്മുടെ മനസ്സ് കീറിമുറിക്കപ്പെടുകയാണ്. ഇത് എന്നെ വളരെ വേദനിപ്പിച്ചിട്ടുണ്ട്. ഭാരപ്പെടുത്തിയിട്ടുണ്ട്. അതോടൊപ്പം തന്നെ ഒരു കാര്യം, നമ്മുടെ പള്ളികളിൽ നമ്മുടെ ആളുകൾക്കു വേണ്ടി അർപ്പിക്കുന്ന പ്രാർത്ഥനയുണ്ട്, കുർബാനയുണ്ട്. ഇത് സത്യമാണ്. ഇങ്ങനെ അമ്പലങ്ങളിൽ ഹിന്ദുമതക്കാർക്കു വേണ്ടി അർപ്പിക്കുന്ന മതാചാരമുണ്ട്. മോസ്ക്കുകളിൽ ഇസ്ലാമിക അനുയായികൾക്കു വേണ്ടി അർപ്പിക്കപ്പെടുന്ന നിസ്ക്കാരങ്ങളുണ്ട്. എന്നാൽ നമ്മുടെ നാട്ടിൽ പാവപ്പെട്ട മനുഷ്യന് സ്വന്തമായി ഒരു വീടില്ല. അവൻ കഠിനമായ ഒരു രോഗത്തിന് അടിമയായിരിക്കുന്നു. അത് ചികിത്സിക്കാൻ പണമില്ല. അവന്റെ മകളെ വിവാഹം കഴിച്ചയക്കാൻ സാമ്പത്തികമായ ഒരു വലിയ ചിലവ് വരുന്നു. ഈ പറഞ്ഞ കാര്യങ്ങളിലൊന്നും പള്ളികളിൽ മണിയടിച്ച് ആളിനെ കൂട്ടേണ്ട കാര്യമില്ല. അമ്പലത്തിലും, മോസ്കിലും പള്ളിയിലും ഉപയോഗിക്കുന്ന ആരാധന ഭാഷ എന്താണെന്ന് അന്വേഷിച്ചിട്ട് ഇവരെ സഹായിക്കാൻ കാരണം കാണേണ്ടതുമില്ല. ഇതോട് ചേർന്ന് പോകുന്ന ഒരു പൊതു ജീവിത ബന്ധം നമുക്കുണ്ട്. മറ്റ് പ്രാർത്ഥനയൊന്നും മോശമായിട്ടല്ല. ആ പ്രാർത്ഥനകളൊക്കെ തരുന്ന ഉൾക്കരുത്ത് കൊണ്ടാണ് എന്റെ അടുത്ത് നിൽക്കുന്നവനെ കാണാൻ എനിക്ക് കഴിയുന്നത്. നമ്മുടെ സഭയുടെ ആഭിമുഖ്യത്തിൽ നടപ്പിലാക്കിക്കൊണ്ടിരിക്കുന്ന ഭവന പദ്ധതിയിലെ ആദ്യഘട്ടത്തിൽ 50 വീടുകൾ ജാതിമതഭേതമെന്യേ നൽകുകയാണ്. അങ്ങനെ ചെയ്യുമ്പോൾ സഭാംഗങ്ങൾക്ക് 50 വീട് കുറഞ്ഞു പോകും എന്ന ചിന്ത എന്നെ ഭയപ്പെടുത്തുന്നില്ല. നമ്മൾ വലിയ ഒരു കാര്യം ചെയ്യുമ്പോൾ ഈ പൊതുസമൂഹത്തിൽ ക്ലേശിക്കുന്ന അനേകം ആളുകളുണ്ട് എന്ന് ഞാനും എന്റെ സമൂഹത്തിൽപ്പെട്ട ആളുകളും ഓർത്തിരിക്കാൻ വേണ്ടി സൂചനാപരമായി 50 വീടുകൾ മാറ്റിവച്ചതാണ്. ഇത് ഒരു Public-ity ക്ക് വേണ്ടി പറയുന്നതല്ല. ഇത് എനിക്ക് നൽകുന്ന ആത്മീയമായ ഒരു ആനന്ദം അതുല്യമായിട്ടുള്ള ഒരനുഭവമാണ്. പിരപ്പൻകോട് സെന്റ് ജോൺസ് കമ്മ്യൂണിറ്റി ഹോസ്പിറ്റലുമായി ബന്ധപ്പെട്ട് എന്നെ ബലപ്പെടുത്തുന്ന ഒരു സംഹിത ഇതാണ്. ആ പ്രദേശത്ത് നമ്മൾ ആർക്കുവേണ്ടി നിലകൊള്ളാനായി ആഗ്രഹിക്കുന്നുവോ വെറും സാധാരണക്കാരായ ആ ആളുകൾക്ക് രോഗത്തിന് ചികിത്സയെന്നത് സാമ്പത്തികമായ വലിയ ഒരു

ബുദ്ധിമുട്ട് ഉണ്ടാക്കുന്ന കാര്യമാണ്. അതിനൊരു പരിഹാരം വേണം. അതിന് ജാതിയോ, മതമോ ഒന്നും നോക്കാതെ നമ്മുടെ ഹോസ്പിറ്റൽ തുറന്നിടുന്നു. യേശുക്രിസ്തു ആ നാട്ടിലെ ജനങ്ങൾക്ക് ചെയ്തു കൊടുക്കുന്ന അനുഭവമായി തന്നെ അത് അവർക്ക് ബോധ്യപ്പെടണം. അവരെ ക്രിസ്ത്യാനിയാക്കാനല്ല ഞാനിത് ചെയ്യുന്നത്. എന്നാൽ യേശുക്രിസ്തുവാണ് ഈ കാര്യത്തിനുവേണ്ടി എന്നെ നിർബന്ധിക്കുന്നത് എന്ന് പറയുവാൻ എനിക്ക് സ്വാതന്ത്ര്യമുണ്ട്. അത് ഞാൻ പറയുന്നുമുണ്ട്. അത് ഞാൻ പറഞ്ഞുകൊണ്ടിരിക്കും. പക്ഷെ അത് അവരെ ക്രിസ്തുമതത്തിൽ ചേർക്കുന്നതിനല്ല. ഞാൻ പറഞ്ഞതിന്റെ അർത്ഥം നമ്മൾക്കെതിരെ പ്രതിരോധങ്ങളൊക്കെ ആളുകൾ പറയുമ്പോഴും ചില ബോധ്യങ്ങൾ, സുവിശേഷം നൽകുന്ന ചില അടിസ്ഥാനപരമായ ജീവിതശൈലിയുടെ ചില ബോധ്യങ്ങൾ നമ്മൾ അവലംബിക്കുമ്പോൾ ആരൊക്കെ കൂടെയുണ്ട് എന്നതിനപ്പുറത്തേക്ക് ആർക്കൊക്കെ ഇതിന്റെ നന്മ ആത്യന്തികമായി ലഭിക്കുന്നു എന്നു മാത്രമാണ് നമ്മൾ നിരീക്ഷിക്കുന്ന വസ്തുത. ഇപ്പോൾ എല്ലാ സമുദായങ്ങളും അങ്ങോട്ടും ഇങ്ങോട്ടും വർദ്ധിപ്പിക്കുകയും അത്തമ്മിലുള്ള അകലം മുതലെടുക്കാൻ കുറെ ആളുകൾ പരിശ്രമിക്കുകയൊക്കെ ചെയ്യുമ്പോൾ നമ്മളും ഇതിന് കൂട്ടുനിൽക്കുകയാണെങ്കിൽ ഇവിടെ മറിച്ചൊരു സ്വരം വരുന്നില്ല. യേശുക്രിസ്തു സുവിശേഷം നമ്മെ ഭരമേൽപ്പിച്ചിട്ട് ഞാൻ രണ്ടാമത് വരുവോളം എന്റെ ഓർമ്മയ്ക്കായി ഈ കാര്യങ്ങൾ ചെയ്യുകയും പറയുകയും ചെയ്യണമെന്ന് നമ്മെ ഓർമ്മപ്പെടുത്തിയത് അനുസരിച്ച് അവിടുന്ന് പറഞ്ഞത് ഓർമ്മപ്പെടുത്താൻ നമുക്കാണ് സാധ്യത; ചെയ്തത് ചെയ്യാനും പറഞ്ഞത് ഓർമ്മിക്കാനും നമുക്കു കടമയുണ്ട്. നമ്മൾ അത് ചെയ്യേണ്ടതാണ്. അതുകൊണ്ട് എനിക്ക് ഈ കാര്യത്തിൽ വലിയ സന്തോഷമേയുള്ളൂ. കാരണം ഇത് നമ്മെ വലിയ ഒരു സമൂഹത്തിന്റെ മുഖ്യധാരയിൽ ചേർത്തു നിർത്തുന്ന ഒരനുഭവമാണ്. ഇവിടുത്തെ ഒരു ഹൈന്ദവനെ, ഇവിടുത്തെ ഒരു മുസ്ലീമിനെ, ഒരു കേരളീയനായി കാണാനും ഒരു ഭാരതീയനായി കാണാനും എന്റെ മനസ്സ് എന്നെ തടസ്സപ്പെടുത്തുന്നില്ല. ഇവിടുത്തെ കേരളത്തിലെ എന്റെ ഏറ്റവും അടുത്ത ഭാരതീയൻ, എന്റെ ഏറ്റവും അടുത്ത കേരളീയൻ, എന്നുള്ള ഒരു ബന്ധവും പശ്ചാത്തലവും നമുക്കുണ്ട്. പലപ്പോഴും നമ്മൾ ഈ പറയുന്ന ഒരു കാര്യം പരിപോഷിപ്പിക്കുന്നതിൽ വൈമുഖ്യം കാട്ടുന്നു. ഏറ്റവും വലിയ വികാരം മതപരമായ വികാരമാണ്. മതപരമായ വികാരം അനാവശ്യമായി നാമുപയോഗിക്കുമ്പോൾ അത് മതഭ്രാന്തയി മാറുന്നു. അതിൽ വളരെ ശ്രദ്ധയുള്ളവരായിരിക്കണം നമ്മൾ.

> മേജർ അതിരൂപതയിലെ വീടില്ലാത്ത ആളുകളെക്കുറിച്ച്, സർവ്വേ എടുക്കുകയും, അവർക്ക് വീടുണ്ടാക്കാനുള്ള സഹായപദ്ധതി ആലോചിക്കുകയും ചെയ്തപ്പോൾ, ഞാൻ സത്യം പറയട്ടെ, എന്റെ മനസ്സിൽ വന്ന ചിന്ത ഞാൻ ഈ വലിയ പദ്ധതി ആരംഭിക്കുന്നതിനു മുമ്പ് ചുറ്റുപാടുമുള്ള എന്റെ ക്രൈസ്തവരല്ലാത്ത സഹോദരങ്ങൾക്ക് സൂചനാപരമായ ഒരു അനുഭവം കൊടുത്തതിന് ശേഷം പ്രവേശിക്കുന്നത് കൂടുതൽ അനുഗ്രഹമാണ് എന്നതാണ്. അങ്ങനെയാണ് 50 വീടുകൾ ഹിന്ദു, മുസ്ലീം വിശ്വാസത്തിൽപ്പെട്ടവർക്ക് കൊടുത്തുകൊണ്ട് ഈ പദ്ധതി ആരംഭിക്കാമെന്ന് കരുതിയത്.

**കാർഡിനൽ ഹെൻട്രി ന്യൂമാന്റെ ഓക്സ്ഫോർഡ് മൂവ്മെന്റും കത്തോലിക്കാസഭാ പ്രവേശനവും ഭാരത ന്യൂമാനായ മാർ ഈവാനിയോസ് പിതാവിന്റെ പുനരൈക്യ പ്രസ്ഥാനവും തമ്മിൽ എങ്ങനെ താരതമ്യം ചെയ്യുന്നു?**

വിദേശ രാജ്യങ്ങളിലൊക്കെ ഇന്ത്യയെ ചിത്രീകരിക്കുമ്പോൾ പലപ്പോഴും കാണുക പാമ്പാട്ടികളുടെയും തലപ്പാവു കെട്ടിയ നർത്തകരുടെയുമൊക്കെ നാടായിട്ടാണ്. ഭാരതത്തിന്റെ സവിശേഷത കാണിക്കുവാൻ അനേകം അടയാളങ്ങൾ നിലനിൽക്കുമ്പോഴാണ് അത്തരത്തിലൊരു സമീപനം. ഹെൻട്രി ന്യൂമാന്റെ ഓക്സ്ഫോർഡ് മൂവ്മെന്റ് അദ്ദേഹം കത്തോലിക്കാ സഭയിൽ പ്രവേശിച്ച ധീരമായ ഒരു സമർപ്പണത്തിന്റെ ഭാഗമായി രൂപം കൊണ്ടതാണ്. പക്ഷേ അത് ഒരു സഭൈക്യ പ്രസ്ഥാനമായി വളർന്ന് വ്യാപിച്ചില്ലായെന്നത് ചരിത്രസത്യമാണ്. മലങ്കര സഭയുടെ സാർവ്വത്രിക സഭാ ബന്ധമെന്ന നൂറ്റാണ്ടുകളായുള്ള സ്വപ്നം മാർ ഈവാനിയോസ് എന്ന മകനിലൂടെ സഫലമായതിന്റെ ഭാഗമായി രൂപം കൊണ്ടതാണ് പുനരൈക്യ പ്രസ്ഥാനം. യൂറോപ്പിലെ ആളുകൾക്ക് മാർ ഈവാനിയോസ് തിരുമേനിയെ പരിചയപ്പെടുത്തി കൊടുക്കുവാൻ ചിലർ ഉപയോഗിച്ച സാങ്കേതികമായ ഒരു വിശദീകരണമായിരുന്നു അദ്ദേഹത്തെ ഹെൻട്രി ന്യൂമാനോട് ഉപമിച്ചത്. മനസ്സിലാക്കുവാൻ വേണ്ടി ഉപയോഗിച്ച ഒരു ഉപമ എന്നതിന് അപ്പുറത്ത് ഈ രണ്ട് സംഭവങ്ങളെയും നമുക്ക് താരതമ്യം ചെയ്യാനാകില്ല. സാഹചര്യങ്ങളും അതിന്റെ തുടർന്നുള്ള പ്രവർത്തനങ്ങളും വച്ച് നോക്കുമ്പോൾ രണ്ട് പ്രസ്ഥാനങ്ങളും വളരെ വ്യത്യസ്തമാണ്. ഹെൻട്രി ന്യൂമാൻ ഒരു വിശുദ്ധനും ആത്മീയ നേതാവുമൊക്കെ ആയിരുന്നതിനാലും അദ്ദേഹത്തിന്റെ കത്തോലിക്കാ സഭാ പ്രവേശനം അദ്ദേഹത്തിന്റെ ആത്മാവബോധത്തിൽ നിന്നുയിർക്കൊണ്ട ധീരമായ ഒരു കാൽവെയ്പ് ആയിരുന്നതിലുമാണ് അദ്ദേഹത്തെ പലരും മാർ ഈവാനിയോസ് പിതാവുമായി താരതമ്യം ചെയ്തത്. അതിനാൽ ഈ രണ്ട് പ്രസ്ഥാനങ്ങളും തമ്മിൽ താരതമ്യം ചെയ്യാനാകില്ല.

മാർ ഈവാനിയോസ് തിരുമേനിയുടെ ഈ പ്രസ്ഥാനത്തെ കൂടുതൽ സാർവ്വത്രിക സ്വീകാര്യതയിലേക്ക് കൊണ്ടുവരാനുള്ള മലങ്കര സഭയുടെ പരിശ്രമങ്ങളോട് സത്യത്തിൽ സാർവ്വത്രിക സഭ വലിയ ഔദാര്യം കാണിച്ചിട്ടുണ്ട്. ഈ സഭയുടെ അധ്യക്ഷനെ പാത്രീയാർക്കീസുമാരോട് തുല്യനാക്കി മേജർ ആർച്ച് ബിഷപ്പായി 2005 ൽ ഉയർത്തുകയും ഈ സഭയെ പാത്രിയാർക്കൽ സഭകൾക്ക് തുല്യമായി

കണ്ട് ഏതാണ്ട് എല്ലാ അവകാശാധികാരങ്ങളും നൽകി സഭാധ്യക്ഷനെ തന്റെ ആലോചനക്കാരിൽ ഒരാളാക്കി, തനിക്ക് ശേഷം തന്റെ പിൻഗാമിയെ തെരഞ്ഞെടുക്കുവാനുള്ള കർദ്ദിനാൾമാരുടെ സംഘത്തിൽ അംഗമാക്കി ഈ സഭയെ തിരു സിംഹാസനം അംഗീകരിക്കുകയായിരുന്നു. ഇനി മലങ്കര സുറിയാനി കത്തോലിക്കാ സഭ, കത്തോലിക്കാ സഭയാണോയെന്ന് ആർക്കും പരി ചയപ്പെടുത്തി കൊടുക്കേണ്ട ഒരവസ്ഥ നമുക്കില്ല. ഇനി നാം നമ്മുടെ നിലപാടുകളും സമീപനങ്ങളും ശക്തമാക്കേണ്ടതുണ്ട്. പൗരസ്ത്യസഭകളെ, ഓർത്ത ഡോക്സ് സഭകളെ നിരന്തരം സാർവ്വത്രികസഭയിൽ പരിചയപ്പെടുത്തികൊണ്ടിരിക്കുവാൻ നമുക്ക് ഒരു കടമയുണ്ട്, പ്രത്യേകിച്ച് മലങ്കരയിലെ ഓർത്തഡോ ക്സ് സഭകളെ. മലങ്കര സുറിയാനി കത്തോലിക്കാ സഭയിലേക്ക് അവർ കടന്ന് വന്ന് കത്തോലിക്കാ സഭയുമായി ഒന്നിക്കണം എന്നതിനെക്കാൾ ഈ സഹോദരീ സഭകൾക്കും സാർവ്വത്രികസഭയുമായും ബന്ധപ്പെടാനുള്ള അവസരം നാം മെച്ചപ്പെടു ത്തേണ്ടിയിരിക്കുന്നു.

**സഭാതല അസംബ്ളിക്കു ശേഷം സഭയിൽ രൂപം കൊണ്ട സുവിശേഷ സംഘം നമ്മുടെ ശുശ്രൂഷ കളെ എത്രമാത്രം ബലപ്പെടുത്തുന്നു?**

വളരെ പ്രസക്തമായ ഒരു വിഷയമാണിത്. കഴിഞ്ഞ 2000 വർഷമായി നമ്മെ സംബന്ധിച്ച് പ്രത്യേകമായി കഴിഞ്ഞ 83 വർഷമായി നാം അജപാ ലന ശുശ്രൂഷയും സുവിശേഷ പ്രഘോഷണവും ഒരുപോലെ മുമ്പോട്ട് കൊണ്ട് പോകുന്ന കാര്യ ങ്ങളാണ്. കഴിഞ്ഞ വർഷങ്ങളിലെല്ലാം അജപാലന ശുശ്രൂഷാ രംഗത്ത് നാം വളരാനുള്ള ശ്രമത്തിലാ യിരുന്നു. എന്നാൽ അതിന്റെ പക്വതയാർന്ന ചില ഭാവങ്ങളിലേക്ക് പ്രവേശിച്ചുകഴിഞ്ഞപ്പോൾ പരിശുദ്ധാ ത്മാവ് സഭയായി നമുക്ക് ഒരു പുതിയ വെളിച്ചം നൽകി. നാം ഇനി സുവിശേഷത്തെ ശക്തമായി പ്രഘോഷിക്കേണ്ട സമയമായിരിക്കുന്നു. കഴിഞ്ഞ അസംബ്ളിക്കുള്ള വിഷയം തിരഞ്ഞെടുക്കുന്ന സമയത്ത് അനേകം വിഷയങ്ങൾ മുമ്പിൽ വന്നെ ങ്കിലും സുവിശേഷം ശക്തമായി പ്രഘോഷിക്കേ ണ്ടതിന്റെ ആവശ്യകതയെ പറ്റി ചിന്തിക്കാനാണ് പരിശുദ്ധാത്മാവ് പ്രേരണ നൽകിയത്. ഇതുമായി ബന്ധപ്പെട്ട് നമ്മുടെ സഭാപിതാക്കൻമാരിലേക്കും സഭാമക്കളിലേക്കും ചൊരിയപ്പെട്ടിട്ടുള്ള വെളിച്ചം വലിയ അനുഗ്രഹമായി ഞാൻ കരുതുന്നു. നാം സുവിശേഷത്തെ കൂടുതൽ ശക്തമായി പ്രഘോ ഷിക്കാൻ സാധ്യതയുള്ളവരാണെന്ന അഭൂതപൂർവ്വ മായ ഒരു തിരിച്ചറിവ് നമ്മുടെ ഇടവക സമൂഹങ്ങ ളിലേക്ക് വ്യാപിച്ചു തുടങ്ങി. നാം ഇത്രയും ചെയ്താൽ പോരാ മറിച്ച് നമ്മുടെ അജപാലന പ്രദേശങ്ങൾക്കപ്പുറത്ത് ലോകം മുഴുവനും സുവി ശേഷമെത്തിക്കുന്ന ഒരു തലത്തിലേക്ക് കടന്നു വരണം എന്നതാണ് നമ്മുടെ ആഗ്രഹം. പുതിയ സ്ഥലങ്ങളിലേക്ക് സുവിശേഷമെത്തിക്കാൻ നമ്മുടെ അൽമായ സഹോദരങ്ങളും കടന്നു വരുന്നു എന്നുള്ളതാണ് ഈ പുതിയ നിയോഗത്തിന്റെ സൽഫലം. അവർ ഒരുങ്ങി പ്രാർത്ഥിച്ച് പരിശീലി-ക്കപ്പെട്ട് മലങ്കര കത്തോലിക്കാ സുവിശേഷസംഘം രൂപീകരിക്കപ്പെട്ടു. 24 ദിവസത്തെ പരിശീലനത്തിനുശേഷം അവർ ശുശ്രൂഷാ വേദികളിലേക്ക് പോവുകയാണ്. മലങ്കര കത്തോലിക്കാ സഭ അനുശാസിക്കുന്ന പ്രാർത്ഥന കളെല്ലാം എല്ലാ ദിവസവും ചൊല്ലുക. എല്ലാ ഉപവാസവും നോമ്പും വർജ്ജനയും നിഷ്ഠാ പരമായി നടത്തുക; കുടുംബാംഗങ്ങളെ മുഴുവൻ ഇതിലേക്ക് കൊണ്ടുവന്ന് അവനോട് ചേർന്ന് ഈ ശുശ്രൂഷ നിർവ്വഹിക്കുക; അവരെ കൂടുതൽ വിശുദ്ധീകരിക്കുക. ഇതിന്റെ ജീവകാരുണ്യ പരമായ പ്രവർത്തന മേഖലകളിലേക്ക് സമർപ്പണത്തോടെ ഇറങ്ങുക; സമ്പത്തിനെ കുറിച്ചുള്ള കാഴ്ചപ്പാടിൽ തന്നെ വലിയ വ്യത്യാസത്തിൽ ഇടപെടുക; പണം നമ്മെ ഭരിക്കുകയല്ല. അതിനെല്ലാം ഉപരിയായി ദൈവാത്മാവിന്റെ വെളിച്ചത്തിൽ ജീവിക്കുക. സുവിശേഷത്തിലേക്ക് തിരിഞ്ഞ് നീ ശക്തിയാർ ജ്ജിക്കുക എന്നിങ്ങനെയുള്ള കടമകളാണ് നിർവഹി ക്കാനുള്ളത്. നവ സുവിശേഷ വൽക്കരണ ത്തിന്റെയും വിശ്വാസ വർഷത്തിന്റെയും പശ്ചാത്ത ലത്തിൽ ഇതു വളരെ പ്രധാനമാണ്. നവീകരി ക്കപ്പെട്ട ഒരു സമൂഹമായി നിന്നുകൊണ്ട് സത്യ സഭയോട് ചേർന്ന് സുവിശേഷം ഈ ലോകം മുഴുവൻ പ്രസംഗിക്കാൻ മലങ്കര സുറിയാനി കത്തോലിക്കാ സഭ ശ്രമിക്കുകയാണ്. ഈ ഒരു പശ്ചാത്തലത്തിലാണ് മാർ ഈവാനിയോസ് പിതാവിന്റെ ജന്മനാടായ മാവേലിക്കരയിൽ ആവേശത്തോടുകൂടി, ആത്മ സംതൃപ്തിയോടുകൂടി, പുനരൈക്യ ചരിത്ര സംഭവങ്ങളിൽ പ്രചോദിതരായി, പരിശുദ്ധാത്മാവ് നയിക്കുന്ന കൂട്ടമായി നാം പുനരൈക്യ വാർഷിക സഭാ സംഗമം ആഘോ ഷിക്കുന്നത്. മാവേലിക്കരയിലെ പ്രിയപ്പെട്ട മണ്ണിലെ നമ്മുടെ പുനരൈക്യ വാർഷിക സഭാ സംഗമം നമ്മുടെ എല്ലാ ശുശ്രൂഷകൾക്കും ബന്ധങ്ങൾക്കും ശക്തമായ പ്രചോദനമാകട്ടെ.









# തിരുവചനത്തിലെ പുനരൈക്യ ദർശനം

ഫാ. ഡോ. വർഗീസ് നടുതല

**ആമുഖം**

ഏദൻ തോട്ടത്തിൽ ആദിമാതാപിതാക്കളുടെ അവിശ്വാസം അനുസരണക്കേടിലൂടെ പാപമുണ്ടാക്കി. പാപം ദൈവമനുഷ്യബന്ധത്തെ തകർത്ത് അനൈക്യമുണ്ടാക്കി. അനൈക്യം അകറ്റി ഐക്യം പുനസ്ഥാപിക്കുന്നതിന് രക്ഷകനെ ദൈവം വാഗ്ദാനം ചെയ്തു. രക്ഷകൻ അവതരിക്കുന്നതിന് മുന്നൊരുക്കമായി സ്വർഗ്ഗപിതാവ് പൂർവ്വപിതാക്കന്മാരെയും ഇസ്രായേലിനെയും തെരഞ്ഞെടുത്തു. ഇസ്രായേലും ദൈവത്തിനെതിരെ മറുതലിച്ചു. അപ്പോൾ ദൈവം തന്റെ ഏകജാതനെ ലോകത്തിലേയ്ക്കയച്ച് രമ്യതയുടെ ശുശ്രൂഷ നടത്തി. ത്രിയേക ദൈവത്തിലുള്ള സമ്പൂർണ്ണ ഐക്യം സഭയിലും നിലനിൽക്കുവാൻ ക്രിസ്തു ആഗ്രഹിച്ചു, പ്രാർത്ഥിച്ചു, അതിനുള്ള മാർഗ്ഗങ്ങൾ പ്രബോധിപ്പിച്ചു. അതിനാൽ സഭയിൽ ഐക്യം നിലനിർത്താൻ സമസ്ത വിശ്വാസികൾക്കും ഉത്തരവാദിത്വമുണ്ട്. അതുകൊണ്ട് ദൈവത്തിന്റെ പുനരൈക്യ പദ്ധതികളും അതിന്റെ പ്രായോഗിക വഴികളും ബൈബിളിൽ നിന്ന് മനസ്സിലാക്കാനുള്ള ഒരു എളിയ ശ്രമമാണ് ഈ ലേഖനം.

**സൃഷ്ടിയിലെ ഐക്യവും അകൽച്ചയും**

ദൈവം മനുഷ്യനെ സ്വന്തം ഛായയിലും സാദൃശ്യത്തിലും സൃഷ്ടിച്ചു(ഉല്പ1:26-27). ദൈവം മനുഷ്യരോടൊത്തും മനുഷ്യർ ദൈവത്തോടൊത്തും പറുദീസായിൽ വസിച്ചു (ഉല്പ 3:8). സ്രഷ്ടാവിനെ വിശ്വസിച്ച മനുഷ്യൻ ദൈവത്തെ അനുസരിച്ചു. എന്നാൽ സാത്താനോട് സംസാരിച്ചു കഴിഞ്ഞപ്പോൾ അവർ ദൈവത്തെ അവിശ്വസിക്കുകയും സാത്താനെ വിശ്വസിക്കുകയും ചെയ്തു. സാത്താനെ വിശ്വസിച്ച അവർ ദൈവകല്പന ലംഘിക്കുകയും സാത്താനെ അനുസരിക്കുകയും ചെയ്തു. ദൈവത്തെ അവിശ്വസിച്ച് ദൈവകല്പന ലംഘിച്ചതിനാൽ മനുഷ്യനുണ്ടായിരുന്ന ദൈവിക ജീവൻ നഷ്ടമായി. ദൈവിക ജീവനില്ലാത്തവർക്ക് പറുദീസായിൽ വസിക്കാനാവില്ല. അതുകൊണ്ട് അവർ പറുദീസായിൽ നിന്നും പുറത്താക്കപ്പെട്ടു. (ഉല്പ 3:23-24). അങ്ങനെ സൃഷ്ടിയുടെ ആരംഭം മുതൽ ദൈവവും മനുഷ്യനും തമ്മിലുണ്ടായിരുന്ന സമ്പൂർണ്ണ ഐക്യം നഷ്ടപ്പെട്ടു. ദൈവത്തിൽ നിന്നകന്ന മനുഷ്യൻ അപരനെതിരെ കുറ്റാരോപണം നടത്തി പരസ്പരവും അകന്നു (ഉല്പ 3:12). ദൈവത്തോടും മനുഷ്യരോടുമുള്ള ഐക്യം നഷ്ടപ്പെട്ടപ്പോൾ തന്റെ ആത്മാവും ശരീരവും തമ്മിലുള്ള ഐക്യവും നഷ്ടമായി. അങ്ങനെ ദൈവത്തോടുള്ള അനൈക്യം മറ്റു മനുഷ്യരോടും തന്നോടു തന്നെയുമുള്ള അനൈക്യത്തിന് കാരണമായി. മനുഷ്യൻ താത്പര്യമെടുത്തുണ്ടായ അനൈക്യത്തെ പുനരൈക്യം കൊണ്ട് പരിഹരിക്കുവാൻ ദൈവം

തീരുമാനിച്ചു. പുനരൈക്യത്തിലൂടെ ദൈവികജീവൻ നൽകി പറുദീസായിൽ മനുഷ്യന് പുന:പ്രവേശനം നൽകുന്നതിന് സ്വർഗ്ഗപിതാവ് രക്ഷകനെ വാഗ്ദാനം ചെയ്തു(ഉല്പ 3:15).

**രക്ഷാകരചരിത്രവും പുനരൈക്യവും**

അകന്നുപോയ മനുഷ്യരെ പുനരൈക്യപ്പെടുത്തുതിന് ദൈവം അബ്രഹാമിനെ തെരഞ്ഞെടുത്ത് അനുഗ്രഹിച്ചു(ഉല്പ 12:2-3). ഇസ്രായേലിന് രൂപം നൽകി മോശ വഴി ദൈവഹിതം വെളിപ്പെടുത്തി കല്പനകൾ നൽകി. പാപം ചെയ്ത് അകന്നുപോയ ഇസ്രായേൽ ജനത്തെ ചേർത്തുനിർത്തുന്നതിന് ദൈവം പ്രവാചകന്മാരെ അയച്ചു. ദൈവം അരുളി ചെയ്തു: 'എന്നെ പിതാവെ എന്ന് നീ വിളിക്കുമെന്നും എന്റെ മാർഗ്ഗം നീ ഉപേക്ഷിക്കുകയില്ലെന്നും ഞാൻ പ്രതീക്ഷിച്ചു'(ജെറ 3:19). പക്ഷേ ഇസ്രായേൽ ദൈവത്തെ ഉപേക്ഷിച്ചു. അതുകൊണ്ട് സൈന്യങ്ങളുടെ കർത്താവ് അരുളി ചെയ്തു 'നിങ്ങളുടെ പിതാക്കന്മാരുടെ കാലം മുതൽ എന്റെ കല്പനകളിൽ നിന്ന് നീ വ്യതിചലിച്ചു; അവ അനുഷ്ഠിച്ചില്ല. നിങ്ങൾ എന്റെ അടുക്കലേക്ക് മടങ്ങി വരുവിൻ. അപ്പോൾ ഞാൻ നിങ്ങളുടെ അടുത്തേക്ക് വരാം'(മലാ 3:7).ദൈവം ആവർത്തിച്ചു 'എന്റെ സിന്നിധിയിലേക്ക് മടങ്ങി വരുവിൻ. അപ്പോൾ ഞാനും നിങ്ങളുടെ അടുത്തേക്ക് മടങ്ങി വരും'(സഖ 1:3) 'അവിശ്വസ്തരായ മക്കളേ തിരിച്ചു വരുവിൻ, ഞാൻ നിങ്ങളുടെ അവിശ്വസ്തത പരിഹരിക്കാം' (ജെറ 3:22). മനുഷ്യരുടെ അവിശ്വസ്തത (അവിശ്വാസവുംഅനുസരണക്കേടും) പരിഹരിച്ച് ദൈവമനുഷ്യ പുനരൈക്യം യാഥാർത്ഥ്യമാക്കുന്നതിന് കാലത്തിന്റെ പൂർണ്ണതയിൽ ദൈവം തന്റെ പുത്രനെ അയച്ചു (ഗലാ4:4). ദൈവപുത്രനായ യേശുക്രിസ്തു തന്റെ പീഡാനുഭവം, മരണം, ഉത്ഥാനം എന്നിവയിലൂടെ ദൈവത്തെ 'ആബാ പിതാവെ' എന്നുവിളിക്കുന്ന പുത്രന്റെ ആത്മാവിനെ നൽകി മനുഷ്യരെ ദൈവമക്കളാക്കി (ഗലാ 4:6) ദൈവത്തോട് പുനരൈക്യപ്പെടുത്തി. അതുക്കൊണ്ട് യാക്കോബ് ശ്ലീഹാ എഴുതി 'ദൈവത്തോട്ചേർന്നു നിൽക്കുവിൻ. അവിടന്നു നിങ്ങളോടും ചേർന്നു നിൽക്കും'(യാക്കോ 4:8). ദൈവത്തോടു ചേർന്നു നിൽക്കുകയെന്നാൽ ദൈവത്തെ വിശ്വസിക്കുകയും അനുസരിക്കുകയും ചെയ്ത് വിശ്വസ്തരായിരിക്കുക എന്നാണ്.

ക്രിസ്തു പൂർത്തിയാക്കിയ പുനരൈക്യത്തെ കുറിച്ച് വിശുദ്ധ പൗലോസ് എഴുതി. ദൈവം ക്രിസ്തു വഴി മനുഷ്യരെ തന്നോട് രമ്യതപ്പെടുത്തി (2 കോറി 5:18-19). ഈ രമ്യത യാഥാർത്ഥ്യ




മാക്കുന്നതിന് ക്രിസ്തു 'തന്നെ തന്നെ ശൂന്യനാക്കികൊണ്ട് ദാസന്റെ രൂപം സ്വീകരിച്ച് മനുഷ്യരുടെ സാദൃശ്യത്തിൽ ആയിത്തീർന്ന് ആകൃതിയിൽ മനുഷ്യനെപ്പോലെ കാണപ്പെട്ടു; മരണം വരെ. അതെ! കുരിശുമരണം വരെഅനുസരണയുള്ളവനായി തന്നെത്തന്നെ താഴ്ത്തി (ഫിലി 2:7-8). സമ്പൂർണ്ണ അനുസരണത്തിലൂടെ ക്രിസ്തു സർവ്വതിനെയും ദൈവത്തോട് ഐക്യപ്പെടുത്തി. ദൈവത്തെ വിശ്വസിക്കുകയും അനുസരിക്കുകയും ചെയ്യുന്ന പുതിയ മനുഷ്യനെ ക്രിസ്തു കുരിശിലെ ബലി വഴി സൃഷ്ടിച്ചുകൊണ്ടാണ് ദൈവത്തോടുള്ള ഈ പുനരൈക്യം സാധിച്ചത്. ഇരുകൂട്ടരുടെയും (ഇസ്രായേലും, വിജാതീയരും) സ്ഥാനത്ത് ഒരു പുതിയ മനുഷ്യനെ സൃഷ്ടിച്ചുകൊണ്ട് സമാധാനം

സ്ഥാപിക്കുകയും കുരിശ് വഴി ഒരേ ശരീരത്തിൽ ഇരുകൂട്ടരെയും ദൈവത്തോട് അനുരഞ്ജിപ്പിക്കുകയും ശത്രുത അവസാനിപ്പിക്കുയും ചെയ്തു (എഫേ 2:16). ദൈവത്തിൽ നിന്ന് അകന്ന് കഴിഞ്ഞ എല്ലാവരെയും 'ക്രിസ്തു ഇപ്പോൾ തന്റെ മരണം വഴി സ്വന്തം ഭൗതിക ശരീരത്തിൽ നിങ്ങളെ അനുരഞ്ജിപ്പിച്ചിരിക്കുന്നു. അവിടുത്തെ മുൻപിൽ പരിശുദ്ധരും കുറ്റമറ്റവരും നിർമലരുമായി നിങ്ങളെ സമർപ്പിക്കുന്നതിന് വേണ്ടിയാണ് അവൻ ഇപ്രകാരം ചെയ്തത്' (കൊളോ 1:22). അങ്ങനെ എല്ലാവരും വിശുദ്ധരുടെ സഹപൗരരും ദൈവഭവനത്തിലെ അംഗങ്ങളുമായി (ഏഫേ 2:19). അതുകൊണ്ട് വി. പൗലോസ് എഴുതി 'ഞങ്ങൾ വഴി ദൈവം നിങ്ങളോട് അഭ്യർത്ഥിക്കുന്നു. നിങ്ങൾ ദൈവത്തോട് രമ്യതപ്പെടുവിൻ' (2 കോറി 5:20). ദൈവത്തോട് രമ്യതപ്പെടുകയെന്നാൽ ദൈവത്തോടും സഭയോടും സഹോദരരോടും പ്രപഞ്ചത്തോടും തന്നോട് തന്നെയും രമ്യതപ്പെടുക എന്നാണ്. ഈ രമ്യതപ്പെടലാണ് ബൈബിളധിഷ്ഠിത പുനരൈക്യം. അതുകൊണ്ട് ഈ പുനരൈക്യ പ്രക്രിയ നിരന്തരം ഓരോ വിശ്വാസിയിലും തുടർന്ന് കൊണ്ടിരിക്കേണ്ട പ്രക്രിയയാണ്. ഏത് തരത്തിലുള്ള അകൽച്ചയുണ്ടായാലും അതിനെ പുനരൈക്യത്തിന്റെ കവാടമാക്കി മാറ്റണമെന്ന് സാരം.

**ക്രിസ്തുവിന്റെ പ്രാർത്ഥന**

'സ്വന്ത രക്തത്താൽ അവൻ (ക്രിസ്തു) സ്വർഗ്ഗീയരെ ഭൗമീകരോടും സ്വജനത്തെ ജാതികളോടും ആത്മാവിനെ ശരീരത്തോടും യോജിപ്പിച്ച് സമാധാനം സ്ഥാപിച്ച ശേഷം മൂന്നാം ദിവസം കബറിൽ നിന്നും ഉയർത്തെഴുന്നേറ്റു'(ഖണ്ഡനാ ശുശ്രൂഷ, വി. കുർബാന, തക്സാ). കുരിശിലൂടെ രമ്യത പൂർത്തിയാക്കുതിന്റെ തലേ രാത്രി വി. കുർബാന സ്ഥാപിച്ച ശേഷം ക്രിസ്തു നടത്തുന്ന മഹാപുരോഹിതനടുത്ത പ്രാർത്ഥനയിൽ ക്രിസ്തു വിശ്വാസികൾക്കുണ്ടായിരിക്കേണ്ട ഐക്യത്തിന് വേണ്ടി പ്രാർത്ഥിക്കുന്നു. പിതാവും പുത്രനും തമ്മിലുള്ള അഭേദ്യമായ ബന്ധത്തെ അടിസ്ഥാനമാക്കി യേശു പ്രാർത്ഥിച്ചു. 'പരിശുദ്ധനായ പിതാവെ! നമ്മെ പോലെ അവരും ഒന്നായിരിക്കേണ്ടതിന് അവിടുന്ന് എനിക്ക് നൽകിയ അവിടുത്തെ നാമത്തിൽ അവരെ അങ്ങ് കാത്തുകൊള്ളേണമെ'(യോഹ 17:11). പിതാവും പുത്രനും ഒന്നായിരിക്കുതുപോലെ ക്രിസ്തുവിന്റെ ഭൗതീക ശരീരമായ സഭയും വിശ്വാസികളും ഒന്നായിരിക്കണം. സഭ വളരുന്നതിനനുസരിച്ച് ഒന്നിന്റെ നീളവും വീതിയും ആഴവും ഉയരവും വർദ്ധിക്കുന്നതല്ലാതെ ഒന്നോ, രണ്ടോ, അതിലധികമായോ വിഭജിക്കപ്പെടരുതെന്ന് വ്യക്തം.

യേശു തുടർന്നു 'അവരെല്ലാവരും ഒന്നായിരിക്കാൻ വേണ്ടി, പിതാവേ അങ്ങ് എന്നിലും ഞാൻ അങ്ങയിലും ആയിരിക്കുതുപോലെ അവരും നമ്മിൽ ആയിരിക്കുന്നതിന് വേണ്ടി ഞാൻ പ്രാർത്ഥിക്കുന്നു' (യോഹ 17:21). പിതാവും പുത്രനും ഒന്നായിരിക്കുന്നത് എങ്ങനെയെന്ന് ക്രിസ്തു വ്യക്തമാക്കുന്നു. പിതാവ് പുത്രനിലാണ് പുത്രൻ പിതാവിലാണ്. അതുകൊണ്ട് ക്രിസ്തു പ്രബോധിപ്പിച്ചു 'ഞാൻ പിതാവിലും പിതാവ് എന്നിലുമാണ്' (യോഹ 14:10) 'എന്നെ കാണുവൻ പിതാവിനെ കാണുന്നു' (യോഹ 14:9). പിതാവിനെ കാണുന്നവൻ പുത്രനെ കാണുന്നുവെന്ന് വ്യക്തം. ഇതിനെക്കാൾ വലിയ ഐക്യം ഇല്ല. ഇതുപോലെയുള്ള ഐക്യബന്ധമാണ് ക്രിസ്തുവും സഭയും തമ്മിലുള്ളത്. കാരണം ക്രിസ്തു സഭയിലും സഭ ക്രിസ്തുവിലും ആണ്. ഇതേ ഐക്യം ക്രിസ്തു വസിക്കുന്ന, ക്രിസ്തുവിൽ വസിക്കുന്ന ക്രിസ്ത്യാനികളിൽ ഉണ്ടായിരിക്കണം. ഈ ആഗ്രഹവും പ്രാർത്ഥനയും ക്രിസ്തുവിന്റെ അന്ത്യാഭിലാഷമാണെന്ന കാര്യവും നാം മറക്കരുത്.

'നാം ഒന്നായിരിക്കുതുപോലെ അവരും ഒന്നായിരിക്കേണ്ടതിന് അങ്ങ് എനിക്ക് തന്ന മഹത്വം അവർക്ക് ഞാൻ നൽകിയിരിക്കുന്നു. അവർ പൂർണ്ണമായും ഒന്നാകേണ്ടതിന് ഞാൻ അവരിലും അവിടുന്ന് എന്നിലും ആയിരിക്കുന്നു' (യോഹ 17:22-23). 'ക്രിസ്തുവിൽ ആയിരിക്കുന്നവൻ പുതിയ സൃഷ്ടിയാണ്. പഴയത് കടന്നുപോയി പുതിയത് വന്നു കഴിഞ്ഞു'(2കോറി 5:17). പഴയത് ദൈവവും മനുഷ്യനും തമ്മിലുള്ള അകൽച്ചയാണ്. പുതിയത് മനുഷ്യൻ ക്രിസ്തുവിൽ വസിക്കുന്നു, ക്രിസ്തു, മനുഷ്യനിൽ വസിക്കുന്നു ദൈവീക ഐക്യത്തിലൂടെയുണ്ടായ പുതിയ മനുഷ്യനാണ്. ഈ അർത്ഥത്തിലാണ് ക്രിസ്തു പുതിയ മനുഷ്യനെ സൃഷ്ടിച്ചുവെന്ന് വി. പൗലോസ് പറയുന്നത് (എഫേ 2:16). ക്രിസ്ത്യാനികളെല്ലാം ഈ പുതിയ മനുഷ്യരാണ്. ഇപ്രകാരം പുതിയ മനുഷ്യരായി ജീവിക്കുന്നവർക്ക് ഭിന്നിക്കാനാവില്ല. എന്നാൽ ക്രിസ്തുവിൽ നിന്നകലുന്നവൻ അവന്റെ മണവാട്ടിയായ സഭയിൽ നിന്നും അകലും. സഭയിൽ നിന്നകലുന്നവൻ ക്രസ്തുവിൽ നിന്നും അകലുന്നു. കാരണം അവനിൽ ക്രിസ്തു വസിക്കുന്നില്ല, അവൻ ക്രിസ്തുവിലും വസിക്കുന്നില്ല.

മണവാട്ടിയായ തിരുസഭയിലും ഐക്യം നിലനിൽക്കണം. ഈ ഐക്യം സഭാ ജീവിതത്തിലും വ്യക്തി ജീവിതത്തിലും എങ്ങനെ കാത്തുസൂക്ഷിക്കണമെന്നും അതിന് അനുവർത്തിക്കേണ്ട ശൈലി

കളും കർത്താവായ യേശുവും പഠിപ്പിച്ചു. 'നീ ബലിപീഠത്തിൽ ബലിയർപ്പിക്കുമ്പോൾ നിന്റെ സഹോദരന് നിന്നോട് എന്തെങ്കിലും വിരോധം ഉണ്ട് അവിടെ വച്ച് ഓർത്താൽ കാഴ്ച വസ്തു അവിടെ ബലിപീഠത്തിന് മുമ്പിൽ വച്ചിട്ട് പോയി സഹോദര നോട് രമ്യപ്പെടുക, പിന്നെ വന്ന് കാഴ്ചയർപ്പിക്കുക' (മത്താ 5:23-24). 'നിങ്ങളിൽ വലിയനാകാൻ ആഗ്രഹിക്കുവൻ നിങ്ങളുടെ ശുശ്രൂഷകനായി രിക്കണം. നിങ്ങളിൽ ഒന്നാമനാകാൻ ആഗ്രഹി ക്കുവൻ എല്ലാവരുടേയും ദാസനുമായിരിക്ക ണം.(മർക്കോ 10:43-44). 'നിങ്ങൾ പരസ്പരം സ്നേഹിക്കുവിൻ. ഞാൻ നിങ്ങളെ സ്നേഹിച്ച തുപോലെ നിങ്ങളും പരസ്പരം സ്നേഹിക്കുവിൻ' (യോഹ 13:35). 'മറ്റുള്ളവർ നിങ്ങൾക്ക് ചെയ്തു തരണമെന്ന് നിങ്ങൾ ആഗ്രഹിക്കുതെല്ലാം നിങ്ങൾ അവർക്കു ചെയ്യുവിൻ' (മത്താ 7:12). കർത്താവിന്റെ ഈ വചനങ്ങൾ ജീവിക്കാൻ കഴിഞ്ഞാൽ പിന്നെ അനൈക്യത്തിന് സ്ഥാനമുണ്ടാവില്ല. ഐക്യത്തിന്റെ, പുനരൈക്യത്തിന്റെ നിറവുണ്ടാകും.

ക്രിസ്തീയ ഐക്യത്തിന്റെ പ്രായോഗിക വഴികൾ പൗലോസ് ശ്ളീഹാ പഠിപ്പിച്ചു. 'സഹോദരരേ നിങ്ങൾ എല്ലാവരും സ്വരചേർച്ച യോടും ഐക്യത്തോടും ഏകമനസ്സോടും ഏകാഭിപ്രായത്തോടും കൂടെ വർത്തിക്കണം' (1കോറി 1:10). 'പൂർണമായ വിനയത്തോടും ശാന്തതയോടും ദീർഘക്ഷമയോടും കൂടെ നിങ്ങൾ സ്നേഹപൂർവ്വം അന്യോന്യം സഹിഷ്ണുതയോടെ വർത്തിക്കുവിൻ. സമാധാനത്തിന്റെ ബന്ധത്തിൽ ആത്മാവിന്റെ ഐക്യം നിലനിർത്താൻ ജാഗരൂ കരായിരിക്കുവിൻ'(എഫേ 4:2-3). ക്രിസ്തുവാകുന്ന സമാധാനത്തിൽ ആത്മാവിന്റെ ഐക്യത്തിൽ വിശ്വാസികൾ ജീവിക്കണം. അപ്പോൾ അവിടെ അനൈക്യത്തിന് സാധ്യതയില്ല. സമ്പൂർണ്ണ ഐക്യത്തിൽ ജീവിക്കുവാൻ 'ഒരേ കാര്യങ്ങൾ ചിന്തിച്ചുകൊണ്ട്, ഒരേ സ്നേഹത്തിൽ വർത്തിച്ച്, ഒരേ ആത്മാവും ഒരേ അഭിപ്രായവും ഉള്ളവരായി രിക്കുവിൻ'(ഫിലി 2:2). അതിന് ഓരോരുത്തരും താഴ്മയോടെ മറ്റുള്ളവരെ തങ്ങളെക്കാൾ ശ്രേഷ്ഠ രായി കരുതണം. മറ്റുള്ളവരുടെ താൽപ്പര്യവും പരിഗണിക്കണം. തന്നെതന്നെ ശൂന്യനാക്കി മനുഷ്യനായി തീർന്ന ക്രിസ്തുവിന്റെ മനോഭാവം പരിശീലിക്കണം(ഫിലി 2:3-8). 'സർവ്വോപരി എല്ലാറ്റിനെയും കൂട്ടിയിണക്കു പരിപൂർണ്ണമായ ഐക്യത്തിൽ ബന്ധിക്കുന്ന സ്നേഹം പരിശീലി ക്കുവിൻ'(കൊളോ 3:14).

ക്രിസ്തു തന്റെ ശരീരമായ സഭയുടെ ശിരസ്സാണ്. ക്രിസ്തു തന്നെയാണ് സഭയുടെ രക്ഷകനും (എഫേ 5:23). ക്രിസ്തു ഏകനാണ്, അതുകൊണ്ട് സഭയും ഏകമാണ്. ക്രിസ്തു വിഭജിക്കപ്പെട്ടിട്ടില്ല (കോറി 1:13). അതുകൊണ്ട് സഭയും വിഭജിക്കപ്പെടാൻ പാടുള്ളതല്ല. അതിനാൽ എല്ലാ ഭിന്നതകളെയും വിശ്വാസ അടിസ്ഥാനത്തിൽ പറഞ്ഞുതീർത്ത് ഐക്യം ഉറപ്പുവരുത്തുവാൻ പുനരൈക്യ പരിശ്രമങ്ങൾ സഭ നടത്തികൊ ണ്ടിരിക്കണം.ദൈവ-മനുഷ്യ പുനരൈക്യം യാഥാർത്ഥ്യമാക്കിയ യേശുക്രിസ്തുവിന്റെ പൗരോ ഹിത്യത്തിൽ പങ്കാളിയായ മാർ ഈവാനിയോസ് പിതാവ് സഭയിലെ അനൈക്യത്തിൽ മനസ് നൊന്ത് സഭാശരീരത്തിന്റെ ഐക്യത്തിന് പരിശ്രമിച്ചു. 1930 ൽ അദ്ദേഹം അത് യാഥാർത്ഥ്യമാക്കി. ഇന്ന് നമ്മളിലൂടെ അത് തുടരുന്നു. നമ്മൾ പുനരൈക്യ ശുശ്രൂഷകൾ നടത്തുമ്പോൾ ക്രിസ്തുവിന്റെ പുനരൈക്യ ശുശ്രൂഷയിൽ പങ്കാളിയാകുവാണ്.

**ഉപസംഹാരം**

ഏദൻതോട്ടത്തിലാരംഭിച്ച് പൂർവ്വപിതാക്കൻ മാരിലൂടെ രൂപം നൽകി, പ്രവാചകൻമാരിലൂടെ വളർത്തി, ക്രിസ്തുവിലൂടെ പൂർത്തീകരിച്ച്, കത്തോലിക്കാ സഭയിലൂടെ തുടരുന്ന യാഥാർ ത്ഥ്യമാണ് ദൈവത്തിന്റെ പുനരൈക്യ പദ്ധതി. പിതാവും പുത്രനും പരിശുദ്ധാത്മാവും ഒന്നായിരിക്കു പോലെ സഭയും ഒന്നായിരിക്കണം. പിതാവ് പുത്രനിലും പുത്രൻ പിതാവിലും ആയിരിക്കുന്ന തുപോലെ ആഗോള കത്തോലിക്കാ സഭ മലങ്കര കത്തോലിക്കാ സഭയിലും മലങ്കര കത്തോലിക്കാ സഭ ആഗോള കത്തോലിക്കാ സഭയിലും ആയിരിക്കുന്നു. അതുകൊണ്ട് സഭാ ഐക്യത്തി ലെത്തുന്ന എല്ലാ സമൂഹങ്ങളും ഈ സാർവ്വത്രിക കൂട്ടായ്മയിൽ പങ്കാളിയായി ക്രിസ്തുവിന്റെ അന്ത്യാഭിലാഷത്തെ പൂർത്തിയാക്കുന്നു.

സഭയിലും വ്യക്തികളിലും ദൈവത്തോടുള്ള ബന്ധത്തിലും മനുഷ്യരോടുള്ള ബന്ധത്തിലും നിരന്തരം നടക്കേണ്ട ഒരു ദൈവിക പ്രക്രിയയാണ് പുനരൈക്യം. ഭൂമിയിലെ ദൈവരാജ്യമാകുന്ന, ക്രിസ്തുവിന്റെ ഭൗതികശരീരമാകുന്ന സഭയിൽ ക്രിസ്തുവിന്റെ പുനരൈക്യ ദൗത്യത്തിൽ നമുക്ക് പങ്കാളിയാകാം. അകന്നുപോയ എല്ലാ കണ്ണികളെ യും യേശുവിൽ കൂട്ടിയിണക്കാം.

**ഏദൻതോട്ടത്തിലാരംഭിച്ച് പൂർവ്വ പിതാക്കൻമാരിലൂടെ രൂപം നൽകി, പ്രവാചകൻമാരിലൂടെ വളർത്തി, ക്രിസ്തുവിലൂടെ പൂർത്തീകരിച്ച്, കത്തോലിക്കാ സഭയിലൂടെ തുടരുന്ന യാഥാർത്ഥ്യമാണ് ദൈവത്തിന്റെ പുനരൈക്യ പദ്ധതി.**

# വി.പത്രോസിന്റെ പിൻഗാമികളുടെ പുനരൈക്യ ശുശ്രൂഷകൾ

## സി. ഡോ. ആർദ്ര എസ്.ഐ.സി



2013 സെപ്റ്റംബർ 20...... വീണ്ടും ഒരു പുനരൈക്യ വാർഷികം! മാർതോമ്മാശ്ലീഹായുടെ പൈതൃകമുള്ള മലങ്കര സഭാ സമൂഹത്തിന്റെ പ്രതിനിധികൾ, സഭാസൂര്യനായ മാർ ഈവാനിയോസ്, മാർ തിയോഫിലോസ്, റവ.ഫാ. ജോൺ ഒ.ഐ.സി. , ബ്രദർ സെറാഫിയോൻ, ശ്രീ. കിളീലേത്ത് ചാക്കോ എന്നിവർ വി.പത്രോസിന്റെ പിൻഗാമിയും ആഗോള കത്തോലിക്കാസഭയുടെ അദ്ധ്യക്ഷനുമായ 11-ാം പീയൂസ് മാർപാപ്പയുടെ പ്രതിപുരുഷനായ മരിയ അലോഷ്യസ് ബൻസിഗർ മെത്രാപ്പോലീത്തയുടെ മുമ്പാകെ സത്യപ്രതിജ്ഞ ചെയ്ത് സാർവ്വത്രിക സഭാപ്രവേശനം ചെയ്ത ചരിത്ര ദിനം!

മാർതോമ്മാ ശ്ലീഹായാൽ സ്ഥാപിതവും തനതായ ആരാധനാക്രമ പൈതൃകവുമുള്ള മലങ്കര സഭയെ സഭാ തലവനായ പത്രോസിന്റെ പിൻഗാമി സാർവ്വത്രിക സഭയുടെ കൂട്ടായ്മയിലേക്ക് സ്വീകരിച്ചത് നിസ്സാരമായ ഒരു സംഭവമായി പരിഗണിച്ചുകൂടാ. വിശിഷ്യ, സാർവ്വത്രിക സഭ, സഭകളുടെ ഒരു കൂട്ടായ്മയാണ് എന്ന വത്തിക്കാൻ സുന്നഹദോസിന്റെ പ്രമാണത്തെക്കുറിച്ച് ചിന്തിക്കുകപോലും ചെയ്യാതിരുന്ന ഒരു കാലയളവിൽ മലങ്കര സഭയെ സാർവ്വത്രിക സഭ ഉൾക്കൊണ്ടു എന്ന് പറയുമ്പോൾ വത്തിക്കാൻ സുന്നഹദോസിന് മുൻപും അതിന് പിൻപും മലങ്കര സഭയ്ക്കും പുനരൈക്യ പ്രസ്ഥാനത്തിനും പത്രോസിന്റെ പിൻഗാമികൾ നല്കിയ കരുതൽ മലങ്കര മക്കൾക്ക് ചിന്തിക്കാവുന്നതിൽ അപ്പുറമാണ്. പീയൂസ് പതിനൊന്നാമൻ മാർപാപ്പ മുതൽ ഇപ്പോൾ ഫ്രാൻസിസ് മാർപാപ്പവരെയുള്ള പിതാക്കന്മാർ പുനരൈക്യ പ്രസ്ഥാനത്തിനും മലങ്കര സഭയുടെ വളർച്ചയ്ക്കും വിവിധങ്ങളായ വിധത്തിൽ സംഭാവന നല്കിയവരാണ്. അവരെ അനുസ്മരിക്കുക എന്നത് ഈ പുനരൈക്യദിനാചരണത്തിന്റെ ഭാഗമെന്നതു മാത്രമല്ല മലങ്കര മക്കളുടെ കടമകൂടിയാണ്. മലങ്കര സഭയ്ക്ക് ഏറ്റം ഗണ്യമായ സംഭാവനകൾ പ്രത്യക്ഷമായ വിധത്തിൽ നല്കിയ പത്രോസിന്റെ പിൻഗാമികളെയത്രെ ഈ ലേഖനത്തിൽ വിവരിക്കുന്നത്.

**പീയൂസ് പതിനൊന്നാമൻ മാർപാപ്പ (1922 -1939)**

മലങ്കരയുടെ പുനരൈക്യ പരിശ്രമങ്ങളെ ഹൃദയ പൂർവ്വം സ്വാഗതം ചെയ്ത വലിയ ഇടയൻ! മലങ്കര കത്തോലിക്കാ സഭയെ രൂപീകരിക്കുവാൻ സന്നദ്ധനായ വി.പത്രോസിന്റെ പിൻഗാമി! എന്റെ പ്രിയ പുത്രാ സ്വാഗതം....... സുസ്വാഗതം എന്ന് മാർ ഈവാനിയോസ് തിരുമേനിയെ സ്വാഗതം ചെയ്ത് ആശ്ലേഷിച്ച് സഭയിലേക്ക് ആനയിച്ച ഐക്യത്തിന്റെ പ്രവാചകൻ! മലങ്കര കത്തോലിക്കാ സഭ രൂപീകരിക്കുവാൻ അതിന്റെ അധികാരാവകാശങ്ങൾ സംരക്ഷിക്കുവാൻ അത്യന്തം പരിശ്രമിച്ച മലങ്കരകത്തോലിക്കാ സഭയുടെ തലതൊട്ടപ്പൻ.

## തിരുവെഴുത്തുകൾ

പുനരൈക്യവുമായി ബന്ധപ്പെട്ട് പിതാവിന്റെ രണ്ട് കത്തുകളാണ് പ്രാധാന്യമർഹിക്കുന്നത്.

### പുനരൈക്യ മെമ്മോറാണ്ടത്തിനുള്ള ആദ്യ മറുപടിക്കത്ത്.

സാർവ്വത്രിക സഭയുമായി പുനരൈക്യപ്പെടുവാൻ മാർ ഈവാനിയോസ് തിരുമേനി അദമ്യമായി ആഗ്രഹിച്ചു. എന്നാൽ ആ ആഗ്രഹ നിവർത്തിക്കായി ആഗോള കത്തോലിക്കാ സഭയിൽ മലങ്കര സഭയെ ലയിപ്പിച്ച് അതിന്റെ പാരമ്പര്യവും, വ്യക്തിത്വവും നഷ്ടപ്പെടുത്തുകയല്ല വേണ്ടത് എന്ന ബോദ്ധ്യം മാർ ഈവാനിയോസിനുണ്ടായിരുന്നു, മലങ്കര സഭയുടെ പുരാതനമായ പാരമ്പര്യവും ആരാധനാക്രമവും സംരക്ഷിതമായിരിക്കണമെന്നും. പുനരൈക്യപ്പെടുന്ന മെത്രാന്മാർക്ക് തങ്ങളുടെ അജഗണങ്ങളുടെ മേൽ നിലനിന്നിരുന്ന അവകാശങ്ങളും അധികാരങ്ങളും സംരക്ഷിക്കപ്പെടണമെന്നും മാർ ഈവാനിയോസ് പ.സിംഹാസനത്തെ അറിയിച്ചു. അതിനുള്ള മറുപടിയായി 1928 മാർച്ച് മാസത്തിൽ പരിശുദ്ധ സിംഹാസനത്തിൽ നിന്നും ഒരു കത്തു ലഭിച്ചു. വേർപെട്ട് നില്ക്കുന്ന സഹോദരങ്ങളേവരും കത്തോലിക്കാ സഭാ ഐക്യത്തിലേക്ക് കടന്നുവരണം എന്ന പ.പിതാവ് പീയുസ് 11-ാ മന്റെ അഭിലാഷം ആ കത്തിൽ വ്യക്തമാക്കിയിരിക്കുന്നു. അതുപോലെ പാശ്ചാത്യ പൗരസ്ത്യ സഭകൾ തങ്ങളുടെ പാരമ്പര്യങ്ങളേയും അനുഷ്ഠാന ക്രമങ്ങളേയും കുറിച്ച് അറിവുള്ളവരും അത് ആദരപൂർവ്വം സംരക്ഷിക്കുവാൻ കടപ്പെട്ടവരും ആണ് എന്ന് അദ്ദേഹം ഉദ്ബോധിപ്പിച്ചു.

### പുനരൈക്യ സമ്മത പത്രം

പൗരസ്ത്യ സഭകൾക്കുള്ള തിരുസംഘത്തിൽ നിന്നും ക്രോഡീകരിച്ച് 1930 ജൂലൈ മാസം 4-ാം തീയതി അയച്ച പുനരൈക്യത്തിനുള്ള സമ്മത പത്രമാണ് ഇത്. 11 -ാം പീയൂസ് മാർപാപ്പയുടെവാക്കുകളിൽ മാർ ഈവാനിയോസിനേയും മാർ തെയോഫിലോസിനേയും സഭയുടെ മടിത്തട്ടിലേക്ക് സ്വീകരിക്കുന്നതിന് ഇനിയും ഒട്ടും അമാന്തിക്കേണ്ട ആവശ്യമില്ല. (Apostolic Delegation Prot. No. 2035/ 30) അതുപോലെ അന്ത്യോഖ്യൻ ആരാധനാ ക്രമം, അതിന്റെ പൂർണ്ണ പരിശുദ്ധിയിൽ അന്യൂനമായി കാത്ത് സംരക്ഷിക്കുകയും വളർത്തുകയും, സീറോ - കൽദായ റീത്തിൽ ആവിർഭവിച്ച സീറോ- മലബാർ റീത്തിൽ നിന്നും വ്യതിരിക്തമായി നില്ക്കുകയും വേണം. കൂടാതെ, മാർ ഈവാനിയോസ്, മാർ തെയോഫിലോസ് എന്നീ തിരുമേനിമാരുടെ മേല്പ്പട്ട സ്ഥാനത്തിന്റെ സാധുത ഈ രേഖ അംഗീകരിച്ചു.



### അപ്പസ്തോലിക ലേഖനങ്ങൾ

### മാഗ്നം നോബിസ്

1932 ഫെബ്രുവരി മാസം 11-ാം തീയതി പീയൂസ് 11-ാ മൻ പുറപ്പെടുവിച്ച അപ്പസ്തോലിക ലേഖനമാണിത്. മാർ ഈവാനിയോസ്, മാർ തിയോഫിലോസ് എന്നീ മെത്രാന്മാർക്ക് നല്കുന്ന സ്ഥാനാദരവുകളെക്കുറിച്ചുള്ള പ്രതിപാദനമാണ് ഈ രേഖ. ''ഫസിയേൻസിസ'' എന്ന സിംഹാസനത്തിന്റെ സ്ഥാനിക മെത്രാനായി തിരുവനന്തപുരം ആസ്ഥാനമാക്കി മാർ ഈവാനിയോസിനും തിരുവല്ല ആസ്ഥാനമാക്കി ''ആരാഡെനിസ്''എന്ന സിംഹാസനത്തിന്റെ മെത്രാനായി മാർ തെയോഫിലോസിനും അധികാരങ്ങൾ നല്കുന്നതായി മാഗ്നം നോബിസിൽ രേഖപ്പെടുത്തിയിരിക്കുന്നു.

### ക്രിസ്തോ പാസ്തോരും പ്രിൻചിപ്പി

സഭാപരമായ കാര്യങ്ങൾ സ്ഥിരതയോടും കാര്യക്ഷമതയോടും നിർവഹിക്കുവാൻ മാത്രമല്ല, നൈയാമികമായി ഒരു പുതിയ സഭാതല പ്രവിശ്യയുടെ സ്ഥാപനവും തിരുവന്തപുരം കേന്ദ്രമാക്കി മലങ്കര കത്തോലിക്കാ ഹയരാർക്കി സ്ഥാപനവും 1932 ജൂൺ 11 -ാം തീയതി പുറപ്പെടുവിച്ച ഈ രേഖയിൽ വ്യക്തമായി പറഞ്ഞിരിക്കുന്നു. കൂടാതെ മാർ ഈവാനിയോസിനെ തിരുവനന്തപുരത്തിന്റെ മെത്രാപ്പോലിത്തൻ ആർച്ച്ബിഷപ്പ് ആയും മാർ തിയോഫിലോസിനെ തിരുവല്ലയുടെ സഫ്രഗൻ മെത്രാപ്പോലീത്തായായും





അവരോധിച്ചു. അങ്ങനെ മലങ്കര സഭ സാർവ്വത്രിക സഭാകൂട്ടായ്മയിൽ പുനഃപ്രവേശനം ചെയ്തു. സഭ ഏറ്റം സജീവമാകാൻ സാധിക്കുന്ന ഇടങ്ങളിൽ കൊടുക്കേണ്ട ചുമതലകളും ഉത്തരവാദിത്വങ്ങളും സഭാദ്ധ്യക്ഷന്മാർക്ക് നല്കി സഭയെ വളർത്തുന്ന പരി.സിംഹാസനത്തിന്റെ മുഖമാണ് ക്രിസ്തോ പാസ്തോരും പ്രിൻചിപ്പിയിലൂടെ വെളിവാകുന്നത്.

**പീയൂസ് പന്ത്രണ്ടാമൻ മാർപാപ്പ**

1957–1958 കാലയളവിൽ പീയൂസ് പന്ത്രണ്ടാമൻ മാർപാപ്പ പൗരസ്ത്യ തിരുസംഘം വഴിയായി രണ്ട് തിരുവെഴുത്തുകൾ മലങ്കര സഭയ്ക്ക് നല്കുകയുണ്ടായി. മലങ്കര കത്തോലിക്കാ സഭയുടെ ആരാധനാനുഷ്ഠാന നടപടി ക്രമങ്ങളാണ് ഇതിൽ വിശദമാക്കിയിരിക്കുന്നത്. മലങ്കര റീത്ത് ആനുകാലികമായും പൂർണ്ണമായും സംരക്ഷിക്കണമെന്നും നവീകരിക്കണമെന്നും ഈ കത്തുകളിൽ ഉദ്ബോധിപ്പിച്ചിരിക്കുന്നു. മലങ്കര കത്തോലിക്കാ സഭയിലെ ഇടയന്മാരായ മാർ ഈവാനിയോസ്, മാർ തിയോഫിലോസ് എന്നീ പിതാക്കന്മാരെ ആരാധനക്രമ പരിഷ്കരണത്തിനും ഇതര ആരാധനാക്രമ പുസ്തകങ്ങളുടെ ആനുകാലികമായ പ്രസിദ്ധീകരണത്തിനും ഭരമേല്പ്പിച്ചു. പുനരൈക്യപ്പെടുവാനുള്ള സഭകൾക്ക്, അവരുടെ ഐക്യ പരിശ്രമങ്ങൾക്ക് മങ്ങലേൽപ്പിക്കുന്ന ഒരു നടപടിക്രമവും പാടില്ല. അന്യമായതോ ഊഹാപോഹത്തിലധിഷ്ഠിതമായതോ താല്കാലിക ബോദ്ധ്യങ്ങൾക്കനുസൃതവുമായതോ ആയ ആരാധനാനുഷ്ഠാനങ്ങൾ മലങ്കര സഭ നടപ്പിലാക്കിയാൽ അത് ഇതര സഭകളുടെ ഐക്യപരിശ്രമങ്ങൾക്ക് വിഘാതമാകും എന്നുമാത്രമല്ല, സഭയുടെ തത്വങ്ങൾക്കും പഠിപ്പിക്കലുകൾക്കും എതിരായി നില്ക്കുകയും ചെയ്യും. (The Instruction of the Sacred Congregation for the Oriental Churches on 25th Feb.1957.Prot No. 380/ 51; A A T ,A 2/1957)

**ജോൺ 23-ാ മൻ മാർപാപ്പ (1958–1963)യും പോൾ ആറാമൻ മാർപാപ്പ (1963–1978)യും**

ഈ കാലയളവിൽ യാക്കോബായ സഭയിൽ നിന്നും പുനരൈക്യപ്പെട്ട വൈദിക മേലദ്ധ്യക്ഷന്മാരേയും വൈദീകരേയും വിശ്വാസികളേയും കത്തോലിക്കാ സഭയിലേക്ക് സ്വീകരിക്കുവാനും അവരുടെ അധികാരാവകാശങ്ങൾ നിജപ്പെടുത്തുവാനും പരി.സിംഹാസനം ഏറെ ശ്രദ്ധിച്ചു.

അതുപോലെ ജോൺ 23-ാമൻ മാർപാപ്പയുടേയും (1958–1963) പോൾ ആറാമൻ മാർപാപ്പയുടേയും (1963–1978) കാലത്തായി നടത്തിയ രണ്ടാം വത്തിക്കാൻ കൗൺസിലിൽ (1963–65) മലങ്കര കത്തോലിക്കാ സഭയ്ക്ക് പങ്കാളിത്തം ലഭിച്ചു. ഭാഗ്യസ്മരണാർഹനായ ബനഡിക്റ്റ് മാർ ഗ്രീഗോറിയോസ് തിരുമേനിയെ പ്രസ്തുത കൗൺസിലിൽ സംബന്ധിക്കാനായി ക്ഷണിച്ചത് മലങ്കര സഭയ്ക്ക് എന്നെന്നും അഭിമാനമുണർത്തുന്നസംഗതിയാണ്. ഇതു വഴിയായി മലങ്കരസഭയെ സമഗ്രമായി കാണുവാനും അതിന്റെ വ്യക്തിത്വം അംഗീകരിക്കുവാനുമുള്ള ഹൃദയ വിശാലത പരി.സിംഹാസനം പ്രകടിപ്പിച്ചു.

**ജോൺപോൾ രണ്ടാമനും മലങ്കര കത്തോലിക്കാ സഭയും (1978–2005)**

മൂന്നാം സഹസ്രാബ്ദത്തിലേക്ക് ക്രിസ്തുസഭയെ നയിച്ച് 2005 – മാണ്ട് ഏപ്രിൽ മാസം രണ്ടാം തീയതി സ്വർഗ്ഗീയ മഹത്വത്തിലേക്ക് പ്രവേശിച്ച പരി. ജോൺ പോൾ രണ്ടാമൻ മാർപാപ്പയുടെ ധന്യനാമം ഭാഗ്യ സ്മരണാർഹനായ പതിനൊന്നാം പീയൂസ് മാർപാപ്പയോടൊപ്പം മലങ്കര സഭ എന്നും അനുസ്മരിക്കുന്നു.

## സന്ദേശങ്ങൾ

**പുനരൈക്യം ഒരു ആത്മീയ പ്രസ്ഥാനം**

1980 ലെ പുനരൈക്യകനക ജൂബിലി സന്ദേശമായി മാർപാപ്പ എഴുതി: പുനരൈക്യപ്രസ്ഥാനം ഒരു വ്യക്തിയുടേയോ പ്രസ്ഥാനത്തിന്റേയോ താത്വിക ചിന്തയിൽ നിന്നോ യുക്തി ബോധത്തിൽ നിന്നോ

രൂപപ്പെടുത്തിയ ഒന്നല്ല. അത് പരിശുദ്ധാത്മ പ്രേരിതമായ ഒരു സംഭവമാണ്. ഇതിനാൽതന്നെ അതൊരു അസാധാരണ ആത്മീയ പ്രസ്ഥാനമാണ്. മനുഷ്യപ്രയത്നത്തെക്കാൾ ദൈവത്തിന്റെ പ്രവർത്തിയാണ് അതിലുടനീളം ദർശിക്കുന്നത്.

നാം ഒന്നായിരിക്കുന്നതുപോലെ അവരും നമ്മിൽ ഒന്നാകേണ്ടതിന് (യോഹ.17: 11) ക്രിസ്തുനാഥന്റെ ഈ അഭിവാഞ്ഛ തന്റേതാക്കി മാറ്റിയ മാർ ഈവാനിയോസ്, ധ്യാനാത്മക ചൈതന്യത്തിലൂടെയും, നിരന്തരമായ പ്രാർത്ഥനയിലൂടെയും, ദൈവാന്വേഷണത്തിലൂടെയും മാത്രമേ അതായത് സന്യാസത്തിലധിഷ്ഠിതമായ ഒരു ആദ്ധ്യാത്മികതയിലൂടെ മാത്രമേ ഈ ഐക്യ ശുശ്രൂഷ വിജയത്തിലെത്തിക്കാനാകൂ എന്ന് വ്യക്തമാക്കി. മാർ ഈവാനിയോസ് സ്ഥാപിച്ച ബഥനി സന്യാസ പ്രസ്ഥാനത്തിന്റെ ഫലമാണ് പുനരൈക്യം.

**മാർ ഈവാനിയോസ് ക്രിസ്തീയ ഐക്യത്തിന്റെ വിജ്ഞാനി**

തന്റെ കേരള സന്ദർശന വേളയിൽ ആത്മാക്കളുടെ തീഷ്ണതയുള്ള ഇടയൻ എന്നാണ് പരി. പിതാവ് മാർ ഈവാനിയോസ് പിതാവിനെ വിശേഷിപ്പിച്ചത്. അദ്ദേഹം തുടർന്നു. ഈ നൂറ്റാണ്ട് ആർച്ച് ബിഷപ്പ് മാർ ഈവാനിയോസിന്റെ പ്രഭാവത്താൽ മായാത്ത മുദ്ര പതിപ്പിച്ചിരിക്കുകയാണ് . അദ്ദേഹം ക്രിസ്തീയ ഐക്യത്തിന്റെ വിജ്ഞാനവും സൂഷ്മ ചൈതന്യവും എന്റെ മുൻഗാമി പതിനൊന്നാം പീയൂസിൽ കണ്ടെത്തി. (John Paul II “Papal message” 2)

2004 ലെ ആദ്‌ലിമിന സന്ദർശന വേളയിൽ പരി. പിതാവ് മലങ്കര സഭയെ ചുറുചുറുക്കുള്ള ഊർജ്ജസ്വലതയുള്ള ഒരു സഭയായി വിശേഷിപ്പിച്ചു. ലോക സഭകളിലേറ്റം ദ്രുതഗതിയിൽ വളരുന്ന സഭയാണ് നിങ്ങളുടേത്.. അതുപോലെ വൈദീക സന്യാസാന്തസ്സിലേക്ക് ധാരാളം ദൈവിളികൾ ലഭിക്കുകയും ചെയ്യുന്നു. ചെറിയ അജഗണമായ ഈ സഭ വിദ്യാഭ്യാസപരവും സാമൂഹ്യക്ഷേമപരവുമായ സ്ഥാപനങ്ങളാൽ സമ്പുഷ്ഠവുമാണ്. (John Paul II , Ad Limina Apstolorum 143)

**സഹോദരി സഭകളോട് ഭാതൃ സഹജ ബന്ധം**

നിങ്ങളുടെ വിശ്വാസത്തിലും നിങ്ങളുടെ പ്രാചീന പാരമ്പര്യങ്ങളോടുമുള്ള വിശ്വസ്തതയിലും യാക്കോബായ ഓർത്തഡോക്സ് സഭകളിലെ നിങ്ങളുടെ സഹോദരീ സഹോദരന്മാരോട് ഭാതൃസഹജമായ ബന്ധങ്ങൾ മെച്ചപ്പെടുത്താനുള്ള നിങ്ങളുടെ ആത്മാർത്ഥ പരിശ്രമങ്ങളിലും നിങ്ങളെ ഉത്തേജിപ്പിക്കുവാൻ ഇന്ന് ഞാൻ ആഗ്രഹിക്കുന്നു. (John Paul II, “Papal message” L’ Osservatore Romano 7 Feb. 17 1986, P.8)



**മലങ്കര ആരാധനാക്രമം ഒരു നിധി**

മലങ്കര സഭയുടെ ആരാധനാക്രമത്തേയും, ആദ്ധ്യാത്മികതയേയും ജോൺ പോൾ രണ്ടാമൻ വിലയിരുത്തി. അദ്ദേഹത്തിന്റെ വാക്കുകളിൽ . അന്ത്യോക്യയിൽ ഉദ്ഭവിച്ച വളരെ പുരാതനവും ആദരണീയവുമായ ഒരു പാരമ്പര്യമാണ് നിങ്ങളുടേത്. ക്രിസ്തുവിന്റെ രക്ഷയെ ഭാരതത്തിന്റെ പ്രത്യേകമായ പശ്ചാത്തലത്തിൽ അവതരിപ്പിക്കുന്ന ഒരു നിധിയത്രേ ഇത്. (John Paul II, “Papal message” Page 1-2)

**സുവിശേഷപ്രചരണം ഏഷ്യയുടെ ആത്മാവിനോട് ചേർന്ന്കൊണ്ട്**

ഭാരതപൈതൃകം കാലാനുസൃതമായി നിലനിർത്താൻ ഉതകുന്ന മാർഗ്ഗമാണ് മലങ്കരയുടെ ആദ്ധ്യാത്മികത എന്നും ഭാരതത്തിന്റെ ചിരപുരാതനമായ സാംസ്കാരിക പൈതൃകത്തിന്റെ പ്രതിഫലനങ്ങളായ നിരന്തര മനനം, ലാളിത്യം, ഒരുമ, വിരക്തി, അക്രമരാഹിത്യം, അച്ചടക്കം, ദാർശനിക ജ്ഞാനതൃഷ്ണ എന്നീ സവിശേഷതകൾ സാംശീകരിച്ചുകൊണ്ട് സഭയുടെ അടിസ്ഥാന പാരമ്പര്യങ്ങളോടും ഏഷ്യയുടെ ആത്മാവിനോടും ചേരുന്ന രീതിയിൽ സുവിശേഷം അറിയിക്കുവാൻ സന്നദ്ധമാകണമെന്നും, ക്രിസ്തുവിന്റെ രക്ഷാകര സന്ദേശത്തിന് മാറ്റം വരുത്താത്ത രീതിയിൽ സാംസ്കാരികവും, സാമൂഹികവുമായ അനുരൂപണം നടക്കേണ്ടത് ഭാരത സുവിശേഷവത്കരണത്തിന് അത്യന്താപേക്ഷിതവുമാണ്.



### സ്ഥാപനങ്ങൾ-സ്നേഹത്തിന്റെ മാദ്ധ്യമങ്ങൾ

മലങ്കര സഭയുടെ സാമൂഹ്യ സേവന, വിദ്യാഭ്യാസ, ആരോഗ്യ രംഗങ്ങളിൽ പേരെടുത്ത സ്ഥാപനങ്ങൾ, ധനാഗമത്തിനും പ്രശസ്തിക്കുംവേണ്ടിയുള്ള സ്ഥാപനങ്ങളായി തരം താഴാതെ കുടുംബത്തിന്റേയും വർണ്ണത്തിന്റേയും വർഗ്ഗത്തിന്റേയും അതിർത്തികൾ കടന്ന് ക്രിസ്തുവിന്റെ സ്നേഹത്തിന്റ ആഴങ്ങൾ എല്ലാവർക്കുമായി മനസ്സിലാക്കി കൊടുക്കുവാൻ ഉതകുന്ന മാദ്ധ്യമങ്ങൾ ആയിതീരണം.

### സഭാശുശ്രൂഷകരുടെ കടമകൾ

**മെത്രാന്മാർ:** ഐക്യത്തിന്റെ സാക്ഷ്യവാഹകരാകുവാൻ പരിചിതമായ അജപാലന ശുശ്രൂഷകളിൽ നിന്നും വ്യത്യസ്തത പാലിക്കുവാൻ മെത്രാന്മാരെ ഉപദേശിക്കുന്നു. ഇന്ന് ലോകത്തിൽ വളർന്ന് വരുന്ന ലൗകീകത, മനുഷ്യജീവനോടുള്ള കടുത്ത അവഗണന എന്നിവയിൽ നിന്നെല്ലാം അകന്നു നിന്നുകൊണ്ട്, ധാർമ്മിക മൂല്യങ്ങളെക്കുറിച്ച് സ്വയ വിചിന്തനം നടത്തുക മാത്രമല്ല, ജനങ്ങൾ അവയെക്കുറിച്ച് ബോദ്ധ്യപ്പെടാൻ അവരെ പ്രബോധിപ്പിക്കുക കൂടി ചെയ്യണമെന്ന് അനുസ്മരിപ്പിക്കുന്നു.

**വൈദികർ:** അജപാലനപരമായ ശുശ്രൂഷാവേദികളിൽ സുവിശേഷം പ്രസംഗിക്കുക മാത്രമല്ല ഇടയന്മാരുടെ തലവനായ ക്രിസ്തുവിന്റെ നാമത്തിൽ സഭയെ പടുത്തുയർത്തുന്നതിനുവേണ്ടി സുവിശേഷാനുസരണം ജീവിക്കുക കൂടി ചെയ്യണം.

**സന്യസ്തർ:** ക്രിസ്തുവിന്റെ സ്നേഹത്തിന് പരിധി കല്പിക്കാതെ അതിർ വരമ്പുകൾ സൃഷ്ടിക്കാതെ സുവിശേഷ മൂല്യങ്ങൾക്കു സാക്ഷ്യം വഹിക്കേണ്ടവരാണ് സന്യസ്തർ.

**സെമിനാരിക്കാർ:** ആയതിനാൽ ക്രിസ്തുവിനോടും അവന്റെ സ്നേഹത്തിന്റെ കല്പനയോടും അനുരൂപപ്പെടുന്ന പരിശീലന രീതികൾ സെമിനാരികളിൽ ഉണ്ടെന്ന് ഉറപ്പു വരുത്തേണ്ടതാണ്. കൂദാശകളുടെ പരികർമ്മത്തിലൂടെയും വി.ഗ്രന്ഥത്തിന്റെ പ്രഘോഷണത്തിലൂടെയും ക്രിസ്തുകേന്ദ്രീകൃതമായ പരിശീലനമാണ് സെമിനാരികളിൽ നടക്കേണ്ടത്.

ക്രൈസ്തവ വിശ്വാസികൾ : അനുദിന ജീവിതത്തിൽ ക്രിസ്തീയ മൂല്യങ്ങളെക്കുറിച്ച് മറ്റുള്ളവരെ ഓർമ്മിപ്പിക്കേണ്ട പ്രവാചകരാണ് ക്രൈസ്തവ വിശ്വാസികൾ.

### മലങ്കര മേജർ ആർക്കി എപ്പിസ്കോപ്പൽ സഭ

മലങ്കര കത്തോലിക്കാ സഭയുടെ ശ്ലൈഹീക പാരമ്പര്യവും അവളുടെ വ്യക്തിത്വവും ഉൾക്കൊണ്ട ജോൺ പോൾ രണ്ടാമൻ മാർപാപ്പ ലോകസഭകളിലേറ്റം ദ്രുതഗതിയിൽ വളരുന്ന സഭാ കൂട്ടായ്മയായി മലങ്കരസഭയെ കണ്ടു. സഭാംഗങ്ങളുടെ അംഗസംഖ്യയോ, ഭൗതീക നേട്ടങ്ങളോ കണക്കിലെടുക്കാതെ സ്വയംഭരണാവകാശം ഏറ്റെടുക്കാനും തദനുസരണം മുന്നോട്ട് പോകുവാനുമുള്ള സഭയുടെ ആത്മീയ പക്വത അവളുടെ അന്തരാത്മാവിൽ ദർശിച്ചതിന്റ ഫലമായി 2005 ഫെബ്രുവരി 10 -ാം തീയതി Ab Ipso Santo Thoma എന്ന അപ്പസ്തോലിക തിരുവെഴുത്തിലൂടെ വി.പത്രോസിന്റെ സിംഹാസനം സീറോ-മലങ്കര കൂട്ടായ്മയെ, പൗരസ്ത്യ കാനോൻ സംവിധാനം നിർദ്ദേശിക്കുന്ന എല്ലാ അധികാരാവകാശങ്ങളോടും കൂടെ ഒരു മേജർ ആർക്കി എപ്പിസ്കോപ്പൽ സഭയായി ഉയർത്തി.

തുടർന്ന് Cuntis Ecclesialibus Communitatibus എന്ന തിരുവെഴുത്തിലൂടെ മലങ്കര സഭാദ്ധ്യക്ഷനെ മേജർ ആർച്ച് ബിഷപ്പ് സ്ഥാനത്തേക്ക് ഉയർത്തി. മലങ്കരസഭ അതിന്റെ അപ്പസ്തോലിക ശുശ്രൂഷയിൽ ശക്തിപ്പെട്ട് രക്ഷയുടെ ഫലങ്ങൾ അനേകർക്ക് ലഭ്യമാക്കുവാൻ സഭയെ ഊർജ്ജിതമായ വളർച്ചയില്ക്ക് നയിക്കുവാൻ സഭാതലവൻ എല്ലാ വിശ്വാസികൾക്കും തലവനും പിതാവുമായിരിക്കണമെന്നും മാർപാപ്പ ഉദ്ബോധിപ്പിക്കുന്നു.



**ബനഡിക്റ്റ് പതിനാറാമൻ മാർപാപ്പയും മലങ്കര കത്തോലിക്കാ സഭയും(2005 -2013)**

സഭ എന്റേതല്ല കർത്താവിന്റേതാണ് എന്നതിനാൽ കർത്താവിന്റെ സ്നേഹം ലോകത്തിൽ എത്തിച്ചുകൊടുക്കുവാൻ പരിശുദ്ധാത്മാവ് നിയോഗിച്ച അഭിഷേകമുള്ള വിശ്വാസികളുടെ കൂട്ടായ്മയെ ശക്തിപ്പെടുത്തുവാൻ ബദ്ധശ്രദ്ധനായി ബനഡിക്റ്റ് 16- ാമൻ തന്റെ പ്രബോധനങ്ങളിലൂടെയും തൂലികയിലൂടെയും നയപരമായ ഇടപെടലുകളിലൂടെയും മലങ്കര സഭയെ സഹായിച്ചു

അപ്പസ്തോലിക സഭയായ മലങ്കര കത്തോലിക്കാ സഭയ്ക്ക് ഹൃദയത്തിൽ ഇടം നല്കിയവനായിരുന്നു ബനഡിക്റ്റ് 16-ാമൻ മാർപാപ്പ. മലങ്കര കത്തോലിക്കാ സഭയെ മേജർ ആർക്കി എപ്പിസ്കോപ്പൽ സഭയായി ഉയർത്തുന്നതിന് വിശ്വാസ തിരുസംഘത്തിന്റെ അദ്ധ്യക്ഷനായിരുന്ന കാലത്ത് വളരെയധികം പ്രോത്സാഹിപ്പിക്കുകയും ശക്തിപ്പെടുത്തുകയും ചെയ്തു. അതിന്റെ ഒരു തുടർച്ചയെന്നോണം മലങ്കരസഭാ മേലദ്ധ്യക്ഷനെ 2012 ഒക്ടോബർ മാസം 24-ാം തീയതി മാർപാപ്പ കർദ്ദിനാൾ പദവിയിലേക്കുയർത്തി. കർദ്ദിനാൾ സ്ഥാനം മലങ്കര മേലദ്ധ്യക്ഷന് ലഭിച്ച ഒരു പദവി എന്നതിനെക്കാൾ മലങ്കര സഭയ്ക്ക് ലഭിച്ച ഒരു സ്ഥാനലബ്ധിയാണ്. മാർത്തോമാ പൈതൃകമുള്ള ഒരു സഭാസമൂഹത്തിന് ആഗോള കത്തോലിക്കാ സഭയിൽ നല്കിയ ഒരു വലിയ അംഗീകാരം തന്നെയാണ്. മാർത്തോമാ പാരമ്പര്യങ്ങളും സുറിയാനി സഭാനുഷ്ഠാനങ്ങളും പിൻചെല്ലുന്ന മലങ്കര സഭാതനയരിൽ ഒരാൾ, ആഗോള കത്തോലിക്കാ സഭാദ്ധ്യക്ഷന്റെ തെരഞ്ഞെടുപ്പിൽ മാത്രമല്ല ഉപദേശക സമിതിയിലും ഉണ്ടായിരിക്കണമെന്നും, സാർവ്വത്രിക സഭയുടെ മുഖ്യധാരയിൽ മലങ്കര പാരമ്പര്യവും ഉൾച്ചേരണമെന്നുമുള്ള ദർശനമാണ് ഈ പാരമ്പര്യത്തിന്റെ സ്വീകരണത്തിലും പ്രതിഷ്ഠയിലും നാം കാണേണ്ടത്. *(cf. മാർ ബസ്സേലിയോസ് ക്ലീമ്മീസ് കാതോലിക്കാ ബാവ,ഹൃദയത്തിൽ ഇടം നല്കിയ മാർപാപ്പ, ത്യാഗ വിസ്മയം, മാർച്ച് 2013.......)*

**മലങ്കര സഭയുടെ തനിമ സംരക്ഷിക്കുക**

2012 നവംബർ 24-ാം തീയതി സ്ഥാനാരോഹണലബ്ധിയിൽ സഭാദ്ധ്യക്ഷൻ ധരിക്കുന്ന കർദ്ദിനാൾ തൊപ്പിയെ സംബന്ധിച്ച് ആരാധനാക്രമ തിരുക്കർമ്മങ്ങളുടെ ചുമതലയുള്ള മോൺസിഞ്ഞോർ ഇപ്രകാരം പറഞ്ഞു. മലങ്കര സഭയുടെ പാരമ്പര്യം അതേപടി സ്വീകരിച്ചുകൊള്ളണം; പരി.പിതാവിനും അതുതന്നെയാണ് താല്പര്യം . മലങ്കര സഭയുടെ മേലദ്ധ്യക്ഷനെ കർദ്ദിനാൾ തിരുസംഘത്തിലേക്ക് നിയമിച്ചപ്പോൾ വ്യക്തിപരമായി സഭാദ്ധ്യക്ഷന് പ്രസക്തി ലഭിച്ചെങ്കിലും മലങ്കര സഭയുടെ പ്രസക്തിയാണ് അതുവഴി വർദ്ധമാനമായത്.

**ഫ്രാൻസിസ് മാർപാപ്പ**

2013 മാർച്ച് 13-ാം തീയതി ബനഡിക്റ്റ് പതിനാറാമൻ മാർപാപ്പയുടെ സ്ഥാനത്യാഗത്തെത്തുടർന്ന് കർദ്ദിനാൾ ബർഗോളിയോ ഫ്രാൻസിസ് മാർപാപ്പയായി. ക്രിസ്തു അജപാലകരെ ഏല്പിച്ചിരിക്കുന്നത് കരുണയുടെ ദൗത്യമാണ്. ഏറ്റവും പ്രത്യേകിച്ച് റോമിലെ മെത്രാന്റെ ദൗത്യം പ്രധാനമായും ഇതാണ്. സഭയെന്നാൽ ദൈവകരുണയെ പുറമ്പോക്കി

ലേക്ക് എത്തിക്കേണ്ട ഉപകരണമാണെന്നും അവൾ ഉള്ളിലേക്ക് ചുരുങ്ങി സ്വന്തം സുരക്ഷിതത്വം സംരക്ഷിക്കുന്നതിനെക്കാൾ സമൂഹത്തിന്റെ പുറമ്പോക്കുകളിലേക്കാണ് നീങ്ങേണ്ടതെന്നും ഫ്രാൻസിസ് പാപ്പ അസന്നിഗ്ദമായി പ്രഖ്യാപിച്ചു.

മാർപാപ്പ ആയ ശേഷം ആദ്യമായി അദ്ദേഹം കർദ്ദിനാൾ ക്ലീമ്മീസ് തിരുമേനിയെ കണ്ടപ്പോൾ പറഞ്ഞു. നമ്മൾ അയൽമുറിക്കാരാണെന്ന കാര്യം മറക്കരുത്. കോൺക്ലേവിന്റെ സമയത്ത് അടുത്തടുത്ത മുറികളിൽ താമസിച്ചു എന്നുള്ള കാര്യം പോലും സഭാ ബന്ധത്തിന്റെ ഊഷ്മളതയ്ക്കുള്ള മാർഗ്ഗമായി തിരിച്ചറിഞ്ഞ ഫ്രാൻസിസ് മാർപാപ്പയുടെ ഭാവി ഇടപെടലുകൾക്കായി മലങ്കര സഭ കാത്തിരിക്കുന്നു.

**ഉപസംഹാരം**

പരിശുദ്ധ തോമ്മാ ശ്ലീഹായാൽ സ്ഥാപിതവും, അന്ത്യോക്യൻ മലങ്കര പാരമ്പര്യമുള്ളതുമായ മലങ്കര കത്തോലിക്കാ സഭ ആഗോള സഭയുടെ കൂട്ടായ്മയിലേക്ക് പുനഃപ്രവേശം നടത്തിയിട്ട് ഈ സെപ്റ്റംബർ 20 ന് 83 വർഷങ്ങൾ പൂർത്തിയാകുകയാണ്. പീയൂസ് 11–ാ മൻ മാർപാപ്പയിലൂടെ നടന്ന ഈ സഭാ സ്വീകരണം, തുടർന്നുള്ള പിതാക്കന്മാർ നൈയാമികമായി അംഗീകരിച്ചു എന്നത് മാത്രമല്ല, മലങ്കര സഭയുടെ പുനരൈക്യ പരിശ്രമങ്ങളും വളർച്ചയും ഹൃദയപൂർവ്വമായ സഹകരണവും ഓരോ കാലഘട്ടത്തിലും മാർപാപ്പമാർ നല്കി വരുന്നുവെന്നുള്ളത് മലങ്കര സഭയ്ക്ക് ഏറെ പ്രതീക്ഷ നല്കുന്നു. ഇപ്രകാരമൊരു സ്വീകരണത്തിനും ശാക്തീകരണത്തിനും പത്രോസിന്റെ പിൻഗാമികൾ തയ്യാറായതിന്റെ പിന്നിലുള്ള ദർശനങ്ങൾ താഴെ വരും വിധമായി നമുക്ക് അനുസ്മരിക്കാം.

വി.പത്രോസിന്റെ സിംഹാസനത്തിലെ ശുശ്രൂഷകർ എന്ന നിലയിൽ നൈയാമിക അധികാരങ്ങൾ വച്ച് മറ്റ് സഭകളെ കീഴടക്കി ഭരിക്കാനല്ല; എല്ലാവരേയും സ്നേഹത്തിൽ കൂട്ടി യോജിപ്പിച്ചുകൊണ്ടു പോകാനുള്ള ദൗത്യമാണ്.

സാർവ്വത്രിക സഭ, സഭകളുടെ കൂട്ടായ്മയാണ് എന്നുള്ള രണ്ടാം വത്തിക്കാൻ സുന്നഹദോസിന്റെ ദൈവശാസ്ത്ര സമീപനം വ്യക്തമാക്കേണ്ടതും പരിപോഷിപ്പിക്കേണ്ടതും തിരുസിംഹാസനത്തിന്റെ സഭൈക്യ പരിശ്രമങ്ങളുടെ ഭാഗമാണ്.

മലങ്കരസഭയെ ഒരു ഭൂഖണ്ഡത്തിന്റേയോ ഭാഷയുടേയോ കൈപ്പിടിയിൽ ഒതുക്കേണ്ട ഒരു യാഥാർത്ഥ്യമല്ല എന്ന തിരിച്ചറിവ്.

മാർതോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ, അന്ത്യോഖ്യൻ ആരാധനാ പൈതൃകമുള്ള മല

**സഭ എന്റേതല്ല കർത്താവിന്റേതാണ് എന്നതിനാൽ കർത്താവിന്റെ സ്നേഹം ലോകത്തിൽ എത്തിച്ചുകൊടുക്കുവാൻ പരിശുദ്ധാത്മാവ് നിയോഗിച്ച അഭിഷേകമുള്ള വിശ്വാസികളുടെ കൂട്ടായ്മയെ ശക്തിപ്പെടുത്തുവാൻ ബദ്ധശ്രദ്ധനായി ബനഡിക്റ്റ് 16– ാമൻ തന്റെ പ്രബോധനങ്ങളിലൂടെയും തൂലികയിലൂടെയും നയപരമായ ഇടപെടലുകളിലൂടെയും മലങ്കര സഭയെ സഹായിച്ചു**

ങ്കരസഭയുടെ വ്യക്തിത്വത്തെ അതിവിശാലമായ ലത്തീൻ സഭയിൽ ലയിപ്പിക്കുകയോ ഒതുക്കി നിർത്തുകയോ ചെയ്യാതെ മലങ്കരസഭാ പൈതൃകം നിലനിർത്തികൊണ്ട് കർത്താവായ യേശുവിനെ ലോകത്തിന് കാണിച്ചുകൊടുക്കുവാൻ ഒരുമിച്ച് നിന്ന് പ്രവർത്തിക്കുവാൻ സഭയെ നയിക്കേണ്ടത് പരി.പിതാക്കന്മാരാണെന്ന ബോദ്ധ്യം.

മലങ്കരസഭ ഭാരതത്തിൽ ഏറ്റവും സജീവമായി നില്ക്കുകയും, ക്രിസ്തീയ വിശ്വാസം ഭാരതത്തിൽ തഴച്ച് വളരുകയും ചെയ്യുമ്പോൾ മറ്റ് മതങ്ങളോടും സംസ്കാരങ്ങളോടും കൂടുതൽ തുറവി സംജാതമാകും എന്ന പ്രതീക്ഷ.

മാർപാപ്പമാർ സാർവ്വത്രിക സഭയുടെ അദ്ധ്യക്ഷരാണ്. ലത്തീൻ സഭയെപ്പോലെതന്നെ പൗരസ്ത്യ സഭകൾ പക്വമായും സമഗ്രമായും അതിന്റെ വ്യക്തിത്വം കാത്ത് സൂക്ഷിച്ച് പരിപോഷിപ്പിക്കേണ്ട ഉത്തരവാദിത്വം പരിശുദ്ധ പിതാവിനാണ്.

ആഗോളസഭയുടെ കൂട്ടായ്മയിൽ എല്ലാ പൗരസ്ത്യ സഭകൾക്കുമുള്ള സ്ഥാനം ഉറപ്പുവരുത്തുക എന്നുള്ള പരിശുദ്ധ സിംഹാസനത്തിന്റെ നിഷ്കർഷ.

16 –ാം നൂറ്റാണ്ട് മുതൽ സമ്മർദ്ദങ്ങളുടെ നടുവിലും ഏറെ പ്രതിസന്ധികളിലും കഴിഞ്ഞ മലങ്കര സഭയുടെ പൂർണ്ണവളർച്ച എല്ലാ മാർപാപ്പാമാരുടേയും ലക്ഷ്യമായിരുന്നു.

ചുരുക്കത്തിൽ തങ്ങളുടെ പ്രഭാഷണങ്ങളിലൂടെയും സന്ദേശങ്ങളിലൂടെയും നൈയാമിക രേഖകളിലൂടെയും സന്ദർശനങ്ങളിലൂടെയും മലങ്കരസഭയുടെ വ്യക്തിത്വത്തെ സവിശേഷമായി പ്രകാശിപ്പിക്കുകയും സാക്ഷ്യപ്പെടുത്തുകയും ചെയ്ത പത്രോസിന്റെ പിൻഗാമികൾക്ക് ഈ പുനരൈക്യാഘോഷവേളയിൽ പ്രാർത്ഥനാപൂർവ്വം പ്രണാമം............................

# പുനരൈക്യ സംഗമം മാവേലിക്കരയിൽ





പ്രസംഗങ്ങളിൽ നിറഞ്ഞ്

## മനോരമയും മാമ്മൻ മാപ്പിളയും

മലങ്കര സുറിയാനി കത്തോലിക്കാ സഭ പുന
രൈക്യ വാർഷിക സഭാ സംഗമത്തിന്റെ
ഉദ്ഘാടന സമ്മേളനത്തിൽ മലയാള മനോ
രമയും പത്രാധിപർ കെ.സി. മാമ്മൻ മാ
പ്പിളയും പ്രത്യേക പരാമർശം നേടി.

ബിഷപ് ഡോ. തോമസ് മാർ അന്തോണി
യോസ് അധ്യക്ഷത വഹിച്ചു. ബിഷപ് ഡോ.
ജോഷ്വാ മാർ ഇഗ്നാത്തിയോസ് ആമുഖ സന്ദേ
ശം നൽകി. ആർ. രാജേഷ് എംഎൽഎ, മാവേലി
ക്കര നഗരസഭാധ്യക്ഷൻ കെ.ആർ. മുരളീധരൻ,
കത്തീഡ്രൽ സെക്രട്ടറി സാജൻ വർഗീസ്,
തെക്കേക്കര പഞ്ചായത്ത് പ്രസിഡന്റ് ജി. അജയ
കുമാർ, പഞ്ചായത്തംഗം ലക്ഷ്മണൻപിള്ള,
കത്തീഡ്രൽ വികാരി ജോൺ പുത്തൻവിളയിൽ
കോറെപ്പിസ്കോപ്പ എന്നിവരും ഉദ്ഘാടന സമ്മേ
ളനത്തിൽ പ്രസംഗിച്ചു. വെളിയം ഭാർഗവന്
ആദരാഞ്ജലി അർപ്പിച്ച ശേഷമാണ് ഉദ്ഘാടന
സമ്മേളനം തുടങ്ങിയത്.

## മിഴിവേകി ദർശൻ–2013 പ്രദർശനം

മാവേലിക്കര ● പുനരൈക്യ വാർ
ഷിക സഭാസംഗമത്തിനു മിഴിവേ
കി ബഥനി സന്യാസ സമൂഹം ഒ
രുക്കുന്ന ദർശൻ–2013 പ്രദർശനം

ഇതുവരെയുള്ള വളർച്ചയുടെ
ഘട്ടങ്ങൾ വിശദമാക്കുന്ന പ്രദർ
ശനം ബഥനി സന്യാസ സമൂഹ
ത്തിലെ കന്യാസ്ത്രീകളാണ് ഒരു

ദർശനത്തിനു ചാരുതയേകുന്നു
ണ്ട്. സഭയുടെ കാഴ്ചപ്പാടുകൾ
വിശദമാക്കുന്ന പ്രദർശനത്തിൽ
തോമാശ്ലീഹായുടെ വരവും, സു

## പുനരൈക്യത്തിന്റെ സന്ദേശം വിളിച്ചോതി വിളംബരറാലി

പുന്നമൂട് ● മാർ ഇവാനിയോസി
ന്റെ ജന്മനാട്ടിൽ പുനരൈക്യ
ത്തിന്റെ സന്ദേശം വിളിച്ചോതി
വിളംബരറാലി.

83–ാം പുനരൈക്യ വാർഷിക
സഭാ സംഗമത്തിനു മുന്നോടി
യായി മാർ ഇവാനിയോസിന്റെ
ജന്മഗൃഹമായ പുതി...
ണിക്കരുവീ...

പശിഖ, ഛായാചിത്ര, പതാക,
ലോഗോ പ്രയാണങ്ങൾ ദേവാല
യ അങ്കണത്തിലേക്കെത്തു
മ്പോൾ ആവേശം വാ...
ഉയർന്നു.

ലായി ഇരുചക്രവാ...
സഭാജന...



## മനോരമ ഒരുക്ക...

## സഭാചരിത്ര...

മാവേലിക്കര ● മലങ്കര ക...
വാർഷിക സഭാസംഗമം ...
ദേവാലയ കൂദാശ എന്നി...
ഒരുക്കുന്ന മലങ്കര സഭാ ...
തൽ 21 വരെ മാവേലിക്ക...
അമലഗിരിയിൽ നടക്കും. ...
ത്തിന്റെ ഉദ്ഘാടനം ഡോ...
വഹിക്കും. മലങ്കര കത്തേ...
ത്രവഴികൾ വിളിച്ചോതുന്ന...
ത്തകളുമാണു മലയാള മ...
ത്യേകത. സഭാ ചരിത്രം ...
ദർശനം ഏറെ വിജ്ഞാന...
യാള മനോരമയുടെ സ്റ്റാ...
ക്കേഷൻസ് വിഭാഗം പ്രസ...
ളും 10% വിലക്കുറവിൽ ...
വിധ പ്രസിദ്ധീകരണങ്ങള...
സൗകര്യവും ക്രമീകരിച്ചി...

## സഭാ സംഗമത്തിൽ വിദേശികളും

പുന്നമൂട് ● മലങ്കര കത്തോലി
ക്കാ സഭ പുനരൈക്യ വാർഷിക
സഭാസംഗമം ആഘോഷങ്ങളിൽ
...ക്കാൻ ഇറ്റലി, ജർമനി
... നിന്നുള്ള വി

ആഘോഷങ്ങളിൽ പങ്കെടുക്കാ
നായി ഇറ്റലി വെനീസിലെ തെവീ
സ് രൂപതയിലെ കപ്ലേത്ത ഇടവ
ക വികാരി ഫാ. ഫ്രാൻചസ്കോ
യ്ക്കൊപ്പം ഇടവകയിലെ 11 പേ
രും ജർമനി റേഗൻസ്ബുർഗ് രൂപ
...ിലെ പേത്രാ കാമ്മലുമാണ്

എത്തിയത്. രാവിലെ അമലഗിരി
ബിഷപ് ഹൗസിലെത്തിയ സം
ഘം ഡോ. ജോഷ്വാ മാർ ഇഗ്നാ
ത്തിയോസുമായി ചർച്ച നടത്തി.
ഉദ്ഘാടന സമ്മേളനത്തിലും സം
ഘം സജീവ സാന്നിധ്യമായിരു
ന്നു.



ുക്കുന്ന പ്രദർശനം ഇന്നു മുതൽ

## ത്ര ഫോട്ടോപ്രദർശനം

ക്കര കത്തോലിക്കാ സഭ 83-ാം പുനരൈക്യ
ാമം പുന്നമ്മൂട് സെന്റ് മേരീസ് കത്തീഡ്രൽ
എന്നിവയുടെ ഭാഗമായി മലയാള മനോരമ
ഭാ ചരിത്ര ഫോട്ടോ പ്രദർശനം ഇന്നുമു
ലിക്കര രൂപത ആസ്ഥാനമായ പുന്നമ്മൂട്
ക്കും. ഇന്ന് ഉച്ചയ്ക്കു രണ്ടിനു പ്രദർശന
ഡോ. ജോഷ്വ മാർ ഇഗ്നാത്തിയോസ് നിർ
കത്തോലിക്കാ സഭയുടെ വളർച്ചയുടെ ചരി
തുന്ന അത്യപൂർവമായ ചിത്രങ്ങളും വാർ
ാള മനോരമയുടെ പ്രദർശനത്തിന്റെ പ്ര
ത്രം അറിയാൻ ആഗ്രഹിക്കുന്നവർക്കു പ്ര
താനം പകരും. പ്രദർശന നഗരിയിൽ
സ്റ്റാൾ പ്രവർത്തിക്കും. മനോരമ പ
പ്രസിദ്ധീകരിച്ച പുസ്തകങ്ങളും സി
ൽ സ്റ്റാളിൽ ലഭ്യമാണ്. മനോരമയുടെ
ങ്ങളുടെ വാർഷിക വരിക്കാരാകാനുള്ള
രിച്ചിട്ടുണ്ട്.



രൈക്യവാർഷിക ആഘോഷങ്ങളോടനുബന്ധിച്ച
ദർശനം.

ദീപിക KTM പൊതുവിശേഷം AD 3

## ചരിത്രസംഗമത്തിനായി ഓണാട്ടുകര ഒരുങ്ങി



ും ശുശ്രൂഷയും




83-ാം പുനരൈക്യ വാർഷികാഘോഷം മാവേലിക്കരയിൽ
ു. സാജൻ വർഗീസ്, മാവേലിക്കര നഗരസഭ ചെയർമാൻ

ദീപിക KTM പൊതുവിശേഷം AD 2013 സെപ്റ്റംബർ 14 ശനി 3

## മലങ്കര സഭാംഗങ്ങളുടെ ആഗോള സംഗമത്തിനൊരുങ്ങി മാവേലിക്കര



### വാഹനപാർക്കിംഗിനു വിപുല സൗകര്യങ്ങൾ



മലങ്കര കത്തോലിക്കാസഭയുടെ പുനരൈക്യവാർഷിക ആഘോഷങ്ങളോടനുബന്ധിച്ചു മാവേലിക്കരയിൽ നടന്ന വിളംബര റാലിയിൽ ബിഷപ് ഡോ. ജോഷ്വാ മാർ ഇ
ത്തിയോസ്, ബിഷപ് ഡോ. തോമസ് മാർ അന്തോണിയോസ് തുടങ്ങിയവരെയും കാണാം.
ചിത്രം: മ



# മാവേലിക്കര ഭദ്രാസനം വളർച്ചയുടെ പടവുകളിൽ

ഡോ. ജോൺ ടി. എബ്രഹാം തേവരേത്ത്

'മാനുഷ്യരെല്ലാരുമൊന്നുപോലെ' യാകുവാൻ ഓണാഘോഷം, ലോകത്തെവിടെ യായിരുന്നാലും മലയാളിയുടെ മനസ്സിനെ കൊതിപ്പിക്കുന്നു. മനസ്സിലെങ്കിലും മാവേലിയുടെ രാജ്യത്ത് എത്തുന്ന പ്രജകൾ ഓണാട്ടുകര ഓണത്തിന്റെ കരയും മാവേലിക്കര മാവേലിയുടെ സ്വന്തം കരയുമായി ആഘോഷങ്ങൾ പൊടിപ്പൊടിക്കുമ്പോൾ അതിനോടൊപ്പം തന്നെ കടന്ന് വരുന്ന 83-ാം പുനരൈക്യ വാർഷികവും മാവേലിക്കര രൂപതാ സ്ഥാന കത്തീഡ്രലിന്റെ മൂറോൻ കൂദാശയും 'എല്ലാവരും ഓന്നാകുവാൻ' എന്ന ആപ്തവാക്യത്തോട് തന്നെയാണ്.

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ സ്ഥാപകനും പുനരൈക്യപ്രസ്ഥാനത്തിന്റെ ശില്പിയുമായ പുണ്യപിതാവ് ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ ജന്മം കൊണ്ട് അനുഗ്രഹീതമായ പ്രദേശമാണ് മാവേലിക്കര. ഓണാട്ടുകരയുടെ ഒന്നിപ്പിക്കുന്ന സംസ്കൃതിയിലൂടെ ദൈവത്തിന്റെയും മനുഷ്യരുടെയും പ്രീതിയിൽ ജ്ഞാനത്തിലും പ്രായത്തിലും വളർന്ന് വന്ന അദ്ദേഹത്തിന്റെ വിശാല ദർശനങ്ങളെ രൂപപ്പെടുത്തിയെടുക്കുന്നതിൽ ഈ പ്രദേശം ഗണ്യമായ സംഭാവന നൽകിയിരുന്നിരിക്കാം. സഭാചരിത്രത്തിൽ പുത്തൻകൂറ്റുകാർ അനുസ്മരിക്കുന്ന മാവേലിക്കര സിനഡ്, മാവേലിക്കര പടിയോല തുടങ്ങിയ കാര്യങ്ങളുമുണ്ട്.

മലങ്കര മക്കളുടെ ചിരകാല സ്വപ്നത്തിന്റെ സാക്ഷാത്കാരമായിട്ടാണ് 2007 ജനുവരി 1 -ാം തീയതി മറ്റൊരു നവയുഗ പിറവി എന്ന വണ്ണം മാവേലിക്കര രൂപതാ സ്ഥാപിക്കപ്പെട്ടത്. ആഗോള കത്തോലിക്കാ സഭയുടെ ചരിത്രരേഖകളിൽ മാവേലിക്കര രൂപത എന്നും പ്രഥമ ബിഷപ്പായി ഡോ. ജോഷ്വാ മാർ ഇഗ്നാത്തിയോസ് പിതാവെന്നും തങ്കലിപികളിൽ രേഖപ്പെടുത്തപ്പെട്ടു. 2007 ഫെബ്രുവരി 16-ന് ഔദ്യോഗിക ഉദ്ഘാടനം നടന്നപ്പോൾ ഒന്നുമില്ലായ്മയിൽ നിന്നും ഒന്നാമനാക്കി മാറ്റുന്ന സർവ്വശക്തിനിലുമുള്ള വിശ്വസത്തിന്റെ പ്രകടനവും എല്ലാവരെയും ഒന്നാക്കുവാൻ എല്ലാം ഉപേക്ഷിച്ച് ഇറങ്ങിത്തിരിച്ച പുണ്യപിതാവിന്റെ മാർഗ്ഗദർശനവും കൈമുതലായിരുന്നു.

തിരുവനന്തപുരം മേജർ അതിരൂപതയുടെ വടക്ക് പടിഞ്ഞാറൻ പ്രദേശങ്ങളെ ഉൾക്കൊള്ളിച്ച് ആലപ്പുഴ, പത്തനംതിട്ട, കൊല്ലം ജില്ലകളുടെ ചില ഭാഗങ്ങളെ കോർത്തിണക്കി അജപാലനവും സാമൂഹ്യപ്രതിബദ്ധയും ഒരേപോലെ ലക്ഷ്യങ്ങളാക്കി രൂപീകൃതമായ മാവേലിക്കര രൂപത അഭൂതപൂർവ്വമായ വളർച്ചയ്ക്കാണ് സാക്ഷ്യം വഹിച്ചുകൊണ്ടിരിക്കുന്നത്. മലങ്കര കത്തോലിക്കാ സഭയുടെ ദ്വിമാന ലക്ഷ്യങ്ങളായ സുവിശേഷീകരണവും പുനരൈക്യ പ്രവർത്തനങ്ങളും ശിരസ്സാ വഹിച്ചുകൊണ്ട് ചെങ്ങന്നൂർ, മാവേലിക്കര, കടമ്പനാട്, പുത്തൂർ, കൊല്ലം എന്നീ 5 വൈദീക ജില്ലകളിലായി പ്രവർത്തിക്കുമ്പോൾ എല്ലാതലങ്ങളിലുമുള്ള വളർച്ച ദർശിക്കാനാകും.

‘തമ്പുരാനെ പെറ്റ അമ്മച്ചിയെ’ എന്ന് വിളിച്ച ഈവാനിയോസ് പിതാവിനെ പിന്തുടർന്ന് കൊണ്ട് സ്വർഗ്ഗീയ മദ്ധ്യസ്ഥയായി പരിശുദ്ധ ദൈവമാതാവിനെ സ്വീകരിക്കുന്ന ഈ രൂപത; മാർ ഈവാനിയോസ് പിതാവിന്റെ ആശയ സാക്ഷാത്കാരമായ കാതോലിക്കാബാവ സ്ഥാനം ലഭിച്ചതിന് ശേഷം പ്രഥമവും മലങ്കര കത്തോലിക്കാ സഭയിലെ ആറാമത്തേതുമായി രൂപംകൊണ്ടതാണ്. 94 ഇടവകകൾ മാത്രമായി രൂപം കൊണ്ട് ശൈശവ ദശ പിന്നിട്ടില്ലെങ്കിലും യൗവനത്തിന്റെ തലയെടുപ്പോടെ വികസനത്തിന്റെ വിഹായസ്സിലേക്ക് കുതിച്ചുയരുന്നതിന്റെ പ്രധാന കാരണം മലങ്കര സഭയുടെ പരിഛേദനമായി മാവേലിക്കര രൂപതയെ മാറ്റിയെടുത്ത സുശക്തമായ നേതൃത്വം - അഭിവന്ദ്യ ഡോ. ജോഷ്വാ മാർ ഇഗ്നാത്തിയോസ് പിതാവാണ്. 1979 ൽ പൗരോഹിത്യ സ്വീകരണം മുതൽ "Excellent Ministry' ലോകത്തിന് കാഴ്ചവച്ച് കൊണ്ടിരിക്കുന്ന അഭിവന്ദ്യ ഇഗ്നാത്തിയോസ് പിതാവിന്റെ വീക്ഷണവും ആത്മസമർപ്പണവും കർമ്മകുശലതയുമാണ് രൂപതയുടെ ത്വരിത വളർച്ചയെ സഹായിച്ചത്. പ്രത്യക്ഷമായുള്ള വികസനങ്ങളുടെ ഒരു നീണ്ടനിര തന്നെ കാണാം. അതി മനോഹരമായ അമലഗിരി അരമന, മൈനർ സെമിനാരി, സാമൂഹ്യ സേവന കേന്ദ്രമായ ചേതന, ആസ്ഥാന ദൈവാലയമായ കത്തീഡ്രൽ, ഈഴക്കടവിലെ അഗതി മന്ദിരം, പുലിയൂരിലെ ഐ.ടി.ഐ., പ്രൊഫണൽ വിദ്യാഭ്യാസം ഉൾപ്പെടെ ലക്ഷ്യമിടുന്ന തോട്ടപ്പള്ളിയിലെ കലാലയ സമുച്ചയ പദ്ധതി. അങ്ങനെ നീണ്ടു പോകുന്നു, വികസനത്തിന്റെ ചുക്കാൻ പിടിക്കു പദ്ധതിയുടെ നിര.

ജനകീയനായ അഭിവന്ദ്യ ജോഷ്വാ പിതാവ് രൂപതാ പ്രവർത്തനങ്ങളെ ജനകീയമാക്കിയിരിക്കുന്നു. ജാതി-മത-വർഗ്ഗ-രാഷ്ട്രീയ ഭേദമന്യേ പണക്കാരനെന്നോ, പാവപ്പെട്ടവനെന്നോ ഉള്ള വ്യത്യാസങ്ങളൊന്നുമില്ലാതെ എല്ലാവരോടും സമത്വ ഭാവന, സ്നേഹ സാഹോദര്യ ഭാവങ്ങളിലൂടെ പ്രകടിപ്പിക്കുന്ന അദ്ദേഹത്തിന്റെ പ്രവർത്തികൾ മാവേലിക്കര രൂപതയെയാണ് ജനകീയമാക്കിക്കൊണ്ടിരിക്കുന്നത്. അതിലൂടെ മലങ്കര സുറിയാനി കത്തോലിക്കാ സഭയെയും ദൈവസ്നേഹത്തിന്റെ വക്താവാകുവാൻ കിട്ടുന്ന ഏതൊരവസരത്തെയും സ്വീകരിച്ചുകൊണ്ട് ഹൈന്ദവ ആശ്രമങ്ങളിലും മുസ്ലീങ്ങളുടെ ഇഫ്ത്താർ വിരുന്നുകളിലുമൊക്കെ സജീവ സാന്നിദ്ധ്യമായി മാറുന്ന അദ്ദേഹത്തിലൂടെ ഇതര സഭാ വിഭാഗങ്ങൾ പ്രമുഖ സുവിശേഷ പ്രസംഗകനെ ദർശിക്കുന്നു. അന്ന് ആത്മീയതയുടെ ശബ്ദമായി മാർ ഈവാനിയോസ് പിതാവിലെ ‘കൂദാശശെമ്മാശനെ’ ദർശിച്ച സമൂഹം ഇന്ന് ആത്മീയതയുടെ ശബ്ദമായി മാവേലിക്കര രൂപതയെയും അഭിവന്ദ്യ പിതാവിനെയും കാണുന്നു.

ഭൗതീക രംഗത്തെ വളർച്ചയെ ആദ്ധ്യാത്മീക വളർച്ചയ്ക്കുള്ള ഉപാധികളാക്കി മാറ്റികൊണ്ടരിക്കുന്നത് രൂപതയുടെ സവിശേഷതയാണ്. ദൈവവും ദൈവാലയവും തങ്ങളുടെ മുൻഗണനാ



ക്രമത്തിൽ പ്രാധാന്യം നൽകുന്ന അജഗണവും അവരെ ശുശ്രൂഷിക്കുന്ന വൈദീകരും സന്യസ്തരുമെല്ലാം ഒന്നുചേരുമ്പോൾ ഓണാട്ടുകരയുടെ ഹൃദയ ഭാവമായ ഓണപ്പാട്ടിൽ മുഴങ്ങുന്ന കള്ളവും പൊളി വചനവും ഒന്നുമില്ലാത്ത ഭൂമിയിലെ പറുദീസ തീർത്തുകൊണ്ടിരിക്കുകയാണ് മാവേലിക്കര രൂപത ഇന്ന്. ആരാധനയിലൂടെയും കൂദാശകളിലൂടെയും വിശ്വാസ ജീവിതത്തിന് ജീവസാക്ഷ്യം വഹിക്കുന്ന ജനതതിയാണ് ഈ രൂപതയുടെ സമ്പത്ത്. ക്രിസ്തുവിനോടൊപ്പം നടക്കുകയാണ് വിശ്വാസമെന്ന് ചാക്രികലേഖനങ്ങൾ ചൂണ്ടിക്കാട്ടുമ്പോൾ മറ്റൊരു ക്രിസ്തുവായി മാറുകയാണ് തങ്ങളുടെ ധർമ്മമെന്ന് സഭാംഗങ്ങൾ കരുതുന്നു. വചന വർഷാചരണത്തിന്റെയും വിശ്വാസ വർഷാചരണത്തിന്റെയുമൊക്കെ ബാക്കി പത്രങ്ങളാണ് ഇവിടുത്തെ ജ്വലിക്കുന്ന വിശ്വാസി സമൂഹം.

മികച്ച സംഘാടകനായ അഭിവന്ദ്യ രൂപതാദ്ധ്യക്ഷന്റെ പരിഗണന ഓരോ സഭാംഗവും അനുഭവിച്ചറിയുന്നുണ്ട്. സാന്നിദ്ധ്യം തന്നെ പ്രചോദനമായി മാറ്റുന്ന ഇടവക സന്ദർശനത്തിലൂടെയും മരണ ഭവനങ്ങളിൽ ഓടിയെത്തുന്ന ആശ്വാസം പകരുന്ന ദൈവദൂതനെപ്പോലെയുമെല്ലാം അടുത്തുനിന്ന് തങ്ങളുടെ കാര്യങ്ങളിൽ കൂടുതൽ ശ്രദ്ധാലുവാകുന്ന ഇടയശ്രേഷ്ഠനെ കാണുമ്പോൾ മാവേലിക്കര രൂപതയിലെ അജഗണങ്ങൾ കയ്യും മെയ്യും മറന്ന് സഭാപ്രവർത്തനങ്ങളിൽ സജീവരാകുന്നു. വിശ്വാസ പാരമ്പര്യങ്ങളെ ജീവിതശൈലിയാക്കുന്ന സുവിശേഷസംഘം, വിശ്വാസപരിശീലന പരിപാലനത്തെ വ്രതമാക്കുന്ന പ്രബോധന, സഭാപ്രവർത്തനങ്ങൾക്ക് ഊർജ്ജം പകരുന്ന എം.സി.വൈ.എം., ഉൽസാഹത്തോടെ ആത്മീയരായ അൽമായരുടെ എം.സി.എ., ദൈവമാതാവിനെ സമൂഹത്തിന് കാണിച്ചുകൊടുക്കു

മാതൃസമാജം, സേവനങ്ങൾക്കും ജീവകാരുണ്യ പ്രവർത്തനങ്ങൾക്കും മുന്നിൽ നിൽക്കുന്ന സെന്റ് വിൻസെന്റ് ഡി പോൾ സൊസൈറ്റിയുടെ മാവേലിക്കര പർട്ടിക്കുലർ കൗൺസിൽ, മൂല്യബോധം പകരുന്ന എം.സി.സി.എൽ രൂപതാ സമിതി- ഇവയുടെയൊക്കെ ഒന്നിനൊന്ന്മെച്ചപ്പെട്ട പ്രവർത്തനങ്ങൾ മാവേലിക്കര രൂപതയുടെ വളർച്ചയെ വിളിച്ചറിയിക്കുന്നു.

കേരളാ ലേബർ മൂവ്മെന്റിന്റെ സഹകരണത്തോടെ ദേവാലയ ശുശ്രൂഷകൾക്ക് നൽകുന്ന പെൻഷൻ പദ്ധതി, അൾത്താര ബാലൻമാരുടെ പരിശീലന രൂപീകരണം തുടങ്ങിയ പ്രവർത്തനങ്ങൾക്ക് അനന്യതയുടെ സുഗന്ധമുണ്ട്.

സന്യസ്തർക്ക് അവർ അർഹിക്കുന്ന സവിശേഷ കരുതലും നേതൃത്വവും നൽകാൻ രൂപത എപ്പോഴും തൽപ്പരത കാട്ടുന്നുണ്ട്. ബഥനിയുടെ സന്യാസ സന്യാസിനി സമൂഹങ്ങളും സ്ഥാപനങ്ങളും രൂപതയുടെ വളർച്ചക്ക് എന്നും കൈത്താങ്ങലായി വർത്തിക്കുന്ന സന്യാസ ഭവനങ്ങളുടെ പുതിയ കേന്ദ്രങ്ങളിലൂടെ ക്രിസ്തു കേന്ദ്രീകൃതമായ ദൈവജന ശുശ്രൂഷയ്ക്ക് പുതിയ മാനങ്ങൾ ഉടലെടുക്കുന്നുണ്ട്. രൂപതയിൽ പുതുതായി ആരംഭിച്ച പോരുവഴിയിലെ മേരീമക്കൾ സമൂഹം, കുറത്തിയാടിലെ ഹോളി സ്പിരിറ്റ് സമൂഹം, ഈഴക്കടവിലെ സ്നേഹഗിരി സമൂഹം എന്നിവയൊക്കെ ഉദാഹരണങ്ങളാണ്.

സമൂഹ്യ ഐക്യം മുഖമുദ്രയാക്കിയ ജീവിതശൈലിയിലൂടെ, 'കാരുണ്യമാകാനും കാരുണ്യമേകാനുമായി' ഇറങ്ങിത്തിരിച്ച ഐക്യത്തിന്റെ പ്രവാചകന്റെയും പിൻഗാമികളുടെയും പ്രവർത്തന പന്ഥാവ് മാനവികതയിൽ അടിസ്ഥാനമിട്ടതാണ്. അടിസ്ഥാന ആവശ്യങ്ങൾക്ക് നേരെ ഒരിക്കലും മുഖം തിരിച്ച് അവഗണിക്കാത്ത സമീപനം, എളിമയിൽ വന്നവനെ, എളിമയിലൂടെ, എളിമയിൽ സഹായിക്കുവാനുള്ള ധൈര്യം ഇതൊക്കെയാണ്. മലങ്കര കത്തോലിക്കാ സഭയുടെ മാവേലിക്കര രൂപതയെ, ദൈവം വരദാനമായി നൽകിയ രൂപതാദ്ധ്യക്ഷൻ അഭിവന്ദ്യ ഡോ. ജോഷ്വ മാർ ഇഗ്നാത്തിയോസ് പിതാവിലൂടെ വളർച്ചയുടെ പടവുകൾ കുതിച്ചുചാടുവാൻ കരുത്ത് പകർന്നത്. ഒപ്പം നെഞ്ചിൽ കൈ ചേർത്തുകൊണ്ടുള്ള 'മലങ്കരയുടെ അധിപധിയെ, പ്രാർത്ഥിക്കണമെ ഞങ്ങൾക്കായി' എന്ന പ്രാർത്ഥനയും. മാവേലിക്കര രൂപത ഇദം പ്രഥമമായി പുനരൈക്യ വാർഷിക ആഘോഷങ്ങൾക്ക് ആതിഥ്യമരുളുന്നതും ദൈവപരിപാലനയിലൂടെ വിസ്മയ ചരിത്രത്തിലെ വളർച്ചയുടെ മറ്റൊരു പടവായി മാറ്റപ്പെടുന്നു.

ദൈവിക അയയ്ക്കലിന്റെ ഫലമായ മിഷൻ ദൗത്യം സഭയുടെ അസ്തിത്വമാണെന്ന തിരിച്ചറിവോടെയുള്ള വളർച്ചയാണ് രൂപതയ്ക്കുള്ളത്. ഇതിന് മകുടോദാഹരണങ്ങളാണ് 95-ാം ഇടവകയായി ശൂരനാടിനടുത്ത് വെളുംതറയിൽ പതിനാറു ഭവനങ്ങളുമായി ആരംഭിച്ച പുതിയ മിഷനും, 96-ാം ഇടവകയായി ശൂരനാട് മാതൃ ദേവാലയത്തിനടുത്ത് പുതിയ ദേവാലയം ആരംഭിക്കുന്നതും, എം.സി.വൈ.എം.ന്റെ നേതൃത്വത്തിൽ മാർ ഈവാനിയോസ് പിതാവിന്റെ ജൻമഗൃഹത്തിൽ നിന്നാരംഭിച്ച് തിരുവനന്തപുരത്തെ കബറിടത്തിലേക്ക് നാഷണൽ ഹൈവേയിലൂടെ കാഷായ വേഷ ധാരികളായി പ്രാർത്ഥനാ മന്ത്രങ്ങളുരുവിട്ടു കൊണ്ട് എല്ലാ വർഷവും വിശ്വാസ സമൂഹം നടത്തുന്ന തീർത്ഥാടന പദയാത്ര വിശ്വാസ പ്രഘോഷണങ്ങളായി മാറന്നു.

സഭൈക്യ പ്രവർത്തനങ്ങൾക്ക് പുതിയ മാനങ്ങൾ പകർന്നു നൽകി കൊണ്ട് സംയുക്ത ക്രിസ്മസ് ആഘോഷങ്ങൾ, ഐക്യ ക്രിസ്തീയ കൺവൻഷനുകൾ, സ്നേഹ സംവാദങ്ങൾ തുടങ്ങിയവയിലൂടെ മലങ്കര കത്തോലിക്ക സഭയുടെ പ്രസക്തി സമൂഹത്തിൽ നിഴലിക്കുന്നു.

ശ്ലൈഹിക ശുശ്രൂഷയിൽ പങ്കുചേരുന്ന വൈദികരുടെ പ്രധാന ഭാഗഭാഗിത്വം മനസ്സിലാക്കി രൂപത പ്രത്യേക കരുതൽ പ്രകടിപ്പിക്കുന്നുണ്ട്. പെരുമ്പുഴയിലെ ക്ലെർജി ഹോം കല്ലുമല സെമിനാരിയോട് ചേർന്ന് പ്രായമായ വൈദികരുടെ വിശ്രമത്തിനു വേണ്ടി സ്ഥാപിതമാകുന്ന വിയാനി ഹോം-ഇതൊക്കെ വിളിച്ചോതുന്നത് രൂപതാ ഹൃദയം വൈദികരോട് എന്നും ചേർന്നു നിൽക്കുന്നു വെന്നാണ്.

അമലഗിരി മെത്രാസന മന്ദിരത്തിനോട് അടുത്തു തന്നെയുള്ള ദൈവമാതാവിന്റെ നാമത്തിലുള്ള കത്തീഡ്രലിന്റെ മൂറോൻ കൂദാശ പൂർത്തിയാക്കി അവിടെ ദിവ്യബലി അർപ്പണം നടത്തുന്നത് പുനരൈക്യദിനമായ സെപ്തംബർ 20 ന് തന്നെയാവുന്നത് ദൈവ നിയോഗമാണ്. രൂപതയിലെ മുഴുവൻ ജനങ്ങളുടെയും കൂട്ടായ്മയുടെ പ്രതീകവും ആത്മീയ കേദാരവുമായി വിരാജിക്കുകയാണ് ഈ കത്തീഡ്രൽ. രൂപതയിലെ ഓരോ വിശ്വാസിയും മാവേലിക്കര രൂപതയിലൂടെ തങ്ങൾക്ക് ലഭിച്ച ആത്മീയ വളർച്ചയുടെ ദർപ്പണമായി ഈ അതിമനോഹര ദേവാലയത്തെ ദർശിക്കുന്നു.

ആർക്കും എവിടെയും ഏതിനും നൻമ മുൻനിർത്തി സുലഭമാകുന്ന സുന്ദര സാന്നിധ്യം മാവേലിക്കരക്കാർക്ക് പറയുവാനുള്ള ഈ ഗുണ വിശേഷണം അഭിവന്ദ്യ ഡോ.ജോഷ്വാ മാർ ഇഗ്നാത്തിയോസ് മെത്രാപ്പോലീത്തായെപ്പറ്റിയാണ്. ചാരുതയാർന്ന ഈ നയത്തെ പിൻപറ്റി ഊർജ സ്രോതസ്സിൽ സ്വയം സമർപ്പിച്ച് വൈദിക പുണ്യങ്ങളുടെ ചാലക ശക്തിയായി മലങ്കര സുറിയാനി കത്തോലിക്ക സഭയുടെ മാവേലിക്കര രൂപത വളർച്ചയുടെ ജൈത്ര യാത്ര തുടരുന്നു.



# മാവേലിക്കരയുടെ ചരിത്രപ്രാധാന്യവും സാംസ്കാരിക പാരമ്പര്യവും

**അഡ്വ. ജോൺസൺ എബ്രഹാം**

മാവേലിക്കര തിരുവിതാംകൂറിന്റെ വാണിജ്യ, സാംസ്കാരിക തലസ്ഥാനമായിരുന്നു. അഭിമാനകരവും, ധീരവുമായ ഒരു ഗതകാലചരിത്രം മാവേലിക്കരയ്ക്ക് ഉണ്ട്. തിരുവിതാംകൂറിന്റെ ചരിത്രത്തിൽ രാഷ്ട്രീയവും, സാംസ്കാരികവും, ചരിത്രപരവുമായ ഒട്ടനവധി മുഹൂർത്തങ്ങൾക്ക് മാവേലിക്കര സാക്ഷ്യം വഹിച്ചു.

ഓടനാട്ട് രാജ്യത്തിലെ ഒരു പ്രധാന പ്രവശ്യയായിരുന്നു മാടിൻകൂറിന്റെ ആസ്ഥാനം ആയിരുന്നു മാവേലിക്കര-ഓണാട്ടുകര പ്രദേശം. ആദ്യകാലത്ത് ഓടനാട് എന്നറിയപ്പെട്ടിരുന്നു.

പ്രകൃതിദത്തമായ സൗന്ദര്യവും, കാർഷിക സമൃദ്ധിയും സമന്വയിച്ച നാട്. സംഗീത സാഹിത്യകലാ സംസ്കാരങ്ങളുടെ നാട്. കലകൾ വളർന്ന് ജീവിതവുമായി ഇഴുകിചേർന്ന പ്രദേശം ഒട്ടേറെ പ്രഗൽഭവതികൾക്ക് മാവേലിക്കര ജന്മം നൽകി.

മാവേലിക്കര എന്നദേശനാമം ഉണ്ടായതിനെപറ്റി നിരവധി ഐതിഹ്യങ്ങൾ നിലവിലുണ്ട്. മഹാബലിക്കര, മാവേലിക്കര ആയതിന് ചരിത്രത്തിന്റെ പിൻബലമില്ലെന്ന് പറയുന്നു. 'മാ'യും 'വേലി'യും സംഘകാലത്തെ അളവുകളാണ്. അളാൽ തീരാത്തവിധം ധാരാളം നെല്ലുവിളയുന്ന സ്ഥലം എർത്ഥമുള്ള മാവേലിക്കര ദേശനാമം ഉണ്ടായി എന്ന് അനുമാനിക്കുന്നവർ ഉണ്ട്. ഒരു കാലത്ത് മാവേലിക്കര സമുദ്രതീരപ്രദേശമായിരുന്നതിനാലാണ് ആ പേരുണ്ടായതെന്ന് ചട്ടമ്പിസ്വാമികൾ പറയുന്നു. വേലിക്ക് സമുദ്രം എന്നർത്ഥം ഉണ്ട്. 'മേലേക്കര'യാണ് മാവേലിക്കരയുടെ പൂർവ്വരൂപമെന്ന് അവകാശപ്പെടുന്നവരും ഉണ്ട്.

അനിഴം തിരുാൾ മാർത്താണ്ഡവർമ്മ കായംകുളം പിടിച്ചടക്കും മുൻപ് തന്നെ തിരുവിതാംകൂറിൽ ലയിച്ച ഒരു ഓടനാടൻ നാട്ടുരാജ്യമായിരുന്നു മാവേലിക്കര (1731).

മാർത്താണ്ഡവർമ്മയുടെ ദളവായും, സർവ്വ സൈനാധിപനുമായി രാമയ്യൻ നിയമിതനായതോടുകൂടി ചരിത്രഗതി തന്നെ മാറി. മികവുറ്റ ഭരണതന്ത്രജ്ഞനും, യുദ്ധതന്ത്രങ്ങളിൽ വിദഗ്ധനുമായ രാമയ്യൻ മാവേലിക്കരയിൽ താമസമാക്കി. 1737 മുതൽ 1756 വരെയുള്ള 19 വർഷകാലം അദ്ദേഹം മാവേലിക്കരയിൽ താമസിച്ചുകൊണ്ട് പടനീക്കങ്ങൾ നടത്തി. ഈ കാലഘട്ടം മാവേലിക്കരയുടെ ചരിത്രത്തിലെ സുവർണ്ണകാലഘട്ടമായി കരുതപ്പെടുന്നു. മാവേലിക്കരയുടെ സാമ്പത്തികവും, വാണിജ്യപരവുമായ പ്രാധാന്യം ഇക്കാലത്തും വർദ്ധിച്ചു. തുടർച്ചയായ യുദ്ധങ്ങളിലൂടെ അരൂർ വരെയുള്ള ദേശങ്ങൾ രാമയ്യൻ വേണാടിനോട് ലയിപ്പിച്ചു.

കുരുമുളക് വ്യാപാരം പ്രധാന വാണിജ്യമായി വളർന്നു. കുരുമുളക് സംഭരണത്തിനായി പണ്ടകശാലകൾ പണികഴിപ്പിച്ചു. വേലുത്തമ്പിയെ കുരുമുളക് സർവ്വാധികാര്യക്കാരനായി നിയമിച്ചു.

സേനാനായകൻ ഡിലനോയിയുടെ മേൽനോട്ടത്തിൽ മാവേലിക്കരയിൽ കോട്ട നിർമ്മിച്ചു. വേലുത്തമ്പിയുടെ

മരണത്തെതുടർന്ന് 1809-ൽ മെക്കാളെ കോട്ട ഇടിച്ചു നിരത്തി. ശ്രീകൃഷ്ണസ്വാമി ക്ഷേത്രത്തിന്റെ പടിഞ്ഞാറും കിഴക്കും പ്രദേശങ്ങൾ ഇന്നും കോട്ടയ്ക്കകം എന്നാണറിയപ്പെടുന്നത്. മാവേലിക്കരയിൽ വച്ച് നടന്ന രണ്ട് ഉടമ്പടികൾ ചരിത്രപ്രസിദ്ധമാണ്. മാർത്താണ്ഡവർമ്മയും ഡച്ചുകാരും തമ്മിൽ നടന്ന ഉടമ്പടി (1753) അനുസരിച്ച് തിരുവിതാംകൂറിലെ പ്രധാന ഡച്ചുകേന്ദ്രങ്ങളെല്ലാം തിരുവിതാംകൂറിനോട് ചേർന്നു. രണ്ടാമത്തെ ഉടമ്പടി (1857) തിരുവിതാംകൂറും, കൊച്ചിയും തമ്മിൽ ഉണ്ടായ സൗഹൃദ ഉടമ്പടിയാണ്. കൊച്ചിയിൽ നിന്നും തിരുവിതാംകൂർ പിടിച്ചെടുത്ത സ്ഥലങ്ങൾ മടക്കി കൊടുക്കേണ്ടതില്ല എന്നായിരുന്നു ഉടമ്പടി.

നവരാത്രി മഹോത്സവങ്ങൾ 1799, 90,92 വർഷങ്ങളിൽ മാവേലിക്കര വച്ചാണ് നടന്നത്. തിരുവിതാകൂർ മഹാരാജാവ് അക്കാലങ്ങളിൽ മാവേലിക്കര ആയിരുന്നു താമസം. നവരാത്രിയോടനുബന്ധിച്ചുള്ള പണ്ഡിത സദസ്സും ഇവിടെ വച്ച് നടത്തിയിരുന്നു.

## മാവേലിക്കര രാജവംശം

ടിപ്പുവിന്റെ പടയുടെ ആക്രമണം 1787 ൽ ഉണ്ടായതോടെ കോലത്തുനാട്ടിലെ (ചിറയ്ക്കൽ) ചെങ്ങ കോവിലകം ശാഖ മാവേലിക്കരയിൽ എത്തി. മാവേലിക്കര രാജകുടുംബം, ചെങ്ങരാജ കുടുംബത്തിൽ നിന്ന് രൂപം കൊണ്ടതാണ്. തിരുവിതാംകൂർ രാജകുടുംബത്തിൽ പെവഴിക്ക് സന്തതി ഇല്ലാതെ വരുമ്പോൾ മാവേലിക്കര ഉൽസവമഠം കൊട്ടാരത്തിൽ നിന്നാണ് ദത്തെടുക്കാറുള്ളത്. ഇപ്രകാരം പല തവണ ദത്തെടുക്കൽ ഉണ്ടായി. ആദ്യത്തെ ദത്തെടുക്കൽ 1789 ൽ ആയിരുന്നു. രണ്ടാമത്തേത് 1857 ൽ ആയിരുന്നു. മൂന്നാമത്തെ ദത്തെടുക്കൽ 1901 ൽ നടന്നു. ദത്തെടുക്കപ്പെട്ട സേതു പാർവ്വതി ഭായി (അമ്മ മഹാ റാണി), സേതുലക്ഷ്മിഭായി (റീജന്റ് മഹാറാണി 1925-1932) എന്നിവർ മാവേലിക്കരയുടെ പുത്രിമാരാണ്. 1994 ൽ ആയിരുന്നു ഏറ്റവും ഒടുവിലത്തെ ദത്ത് നടന്നത്. ഭരണിതിരുന്നാൾ ലേഖപാർവ്വതിഭായി തമ്പുരാട്ടിയാണ് രാജകുമാരിയായത്. പ്രശസ്ത ചിത്രകാരൻ രാജാ രവിവർമ്മയും, കേരളപാണിനി ഏ. ആർ. രാജരാജവർമ്മയും വിവാഹം കഴിച്ചിട്ടുള്ളത് മാവേലിക്കര കൊട്ടാരത്തിൽ നിന്നാണ്.

## മാവേലിക്കര പടിയോല

മലങ്കര ഓർത്തഡോക്സ് സഭയും സി.എം.എസ് മിഷണറിമാരും തമ്മിൽ പ്രേഷിതരംഗത്ത് പുലർത്തിവന്ന സഹകകരണം അവസാനിപ്പിച്ചു കൊണ്ടുള്ള പ്രഖ്യാപനമാണ് മാവേലിക്കര പടിയോല എന്നറിയപ്പെടുന്നത്. ആഗ്ളിക്കൻ മിഷണറിമാരു മായുണ്ടായിരുന്ന ബന്ധം കേരളത്തിന്റെ സാമൂഹ്യജീവിതത്തിനും മലയാളഭാഷയ്ക്കും ഉണ്ടാക്കിയ പുരോഗതി വളരെ വലുതാണ്. കോട്ടയത്തെ പഴയ സെമിനാരിയിൽ ഇംഗ്ളീഷും ഇതരവിഷയങ്ങളും പഠിപ്പിച്ചിരുന്ന മിഷണറിമാർ ക്രമേണ മലങ്കര ഓർത്തഡോക്സ് സഭയുടെ വിശ്വാസാചാരങ്ങളിൽ കൈകടത്താൻ തുടങ്ങി. റവ. ജോസഫ് പീറ്റ്, റവ. വുഡ് കോക്ക് എന്നീ മിഷണറിമാരായിരുന്നു പഴയ സെമിനാരി അദ്ധ്യാപകർ. മലങ്കര ഓർത്തഡോക്സ് വിശ്വാസികളെ ആഗ്ളിക്കൻ നവീകരണ വിശ്വാസത്തിലേക്ക് കൊണ്ടുവരുമോ എന്ന് ഓർത്തഡോക്സ് സഭാ നേതൃത്വം ഭയപ്പെട്ടു.

1836 ജനുവരി 16 ന് മാവേലിക്കര പുതിയകാവ് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് ചേപ്പാട് മാർ ദിവാന്നാസ്യോസ് മെത്രാപ്പോലീത്ത മലങ്കര ഓർത്തഡോക്സ് സഭാ പള്ളി പ്രതിപുരുഷ യോഗം വിളിച്ചുകൂട്ടി. മദ്ധ്യസ്ഥ ശ്രമത്തിനെത്തിയ കൽക്കട്ട ബിഷപ്പ് ഡാനിയേൽ വിൻസെന്റിന്റെ നിർദ്ദേശങ്ങൾ സുനഹദോസ് നിരുപാധികം



തള്ളിക്കളഞ്ഞു. തിരുവാതാംകൂർ ദിവാനും അനുര ഞ്ജനത്തിന് എത്തിയിരുന്നു. മലങ്കര സുറിയാനി സഭയുടെ വിശ്വാസത്തിനും മേൽക്കോയ്മക്കും പട്ടത്വത്തിനും കോട്ടം വരുത്തുന്ന ഏതൊരു പ്രവണതയെയും എതിർക്കുമെന്നും, പരിശുദ്ധ കന്യാമറിയത്തിന്റെയും, പരിശുദ്ധൻമാരുടെയും മാദ്ധ്യസ്ഥതയിൽ വിശ്വസിക്കുന്നുവെന്നും സുനഹദോസ് പ്രഖ്യാപിച്ചു. ആംഗ്ളിക്കൻ മിഷണറിമാരുമായി ചേർന്നുള്ള പ്രേക്ഷിത പ്രവർത്തനങ്ങൾ ഇതോടെ മലങ്കര ഓർത്തഡോക്സ് സഭ അവസാനിപ്പിച്ചു.

## ക്ഷേത്രമാഹാത്മ്യവും പള്ളികളും

മതമൈത്രിയുടെയും ഈശ്വര ചിന്തയുടെയും സാംസ്കാരിക പ്രതിബദ്ധതയുടേയും ഈറ്റില്ലമാണ് ഓണാട്ടുകരയിലെ ദേവാലയങ്ങൾ.

ശ്രീകൃഷ്ണ സ്വാമി ക്ഷേത്രം മാടത്തിൻകൂറിന്റെ പരദേവതാ ക്ഷേത്രമായി കരുതുന്നു. 1731 ൽ മാവേലിക്കര ദേശവും ക്ഷേത്രവും മാർത്താണ്ഡവർമ്മയ്ക്ക് നൽകിയെന്ന് ചരിത്രം. മാർത്താണ്ഡവർമ്മ കായംകുളം രാജ്യം പിടിച്ചടക്കിയതിന്റെ സന്തോഷ സൂചകമായി രാമയ്യൻ ദളവ സ്ഥാപിച്ച 10 മീറ്റർ ഉയരവും 3600 ചതുരശ്ര സെന്റീമീറ്റർ വിസ്തീർണ്ണവുമുള്ള ഓടിൽ നിർമ്മിച്ച സ്തംഭ വിളക്ക് ക്ഷേത്രത്തിൽ സ്ഥാപിച്ചിട്ടുണ്ട്.

ദക്ഷിണകാശി എന്ന അപരനാമത്തിൽ അറിയപ്പെടുന്ന ഏറ്റവും പ്രാചീനവും പ്രസിദ്ധവുമായ ശിവക്ഷേത്രമാണ് കണ്ടിയൂർ മഹാദേവർ ക്ഷേത്രം. കണ്ടിയൂർ പടനിലത്തുവച്ച് വേണാടുമായി യുദ്ധത്തിൽ ഏർപ്പെട്ട കായംകുളം രാജാവ് ക്ഷേത്രത്തിലൊളിക്കുകയും പടിഞ്ഞാറെ ഗോപുരം വഴി രക്ഷപെടുകയും ചെയ്തു എന്നാണ് പറയപ്പെടുന്നത്. അടച്ച ഗോപുര വാതിൽ പിന്നീട് ഇതെവരെ തുറന്നിട്ടില്ല. ഏഴ് ഏക്കറോളം വരുന്ന വിശാലമായ ക്ഷേത്രത്തിന്റെ ചുറ്റമുള്ള വലിയ മതിൽക്കെട്ടിനോട് ചേർന്ന് നാലുവശത്തും ഗോപുരം ഉണ്ട്. കിഴക്കുവശത്തെ ഗോപുരത്തിന്റെ മച്ചിൽ ആലേഖനം ചെയ്തിട്ടുള്ള ഗജേന്ദ്രമോക്ഷം, കൃഷ്ണാവതാരം മുതലായ ദാരുശിൽപ്പങ്ങൾ പ്രസിദ്ധമാണ്.

ചെട്ടികുളങ്ങര ഭഗവതിക്ഷേത്രം ഓണാട്ടുകരയുടെ സാംസ്കാരിക വിശുദ്ധിയുടെ പ്രതീകമാണ്. ചെട്ടികുളങ്ങര അമ്മയ്ക്ക് പ്രീയപ്പെട്ട വഴിപാടായ കുത്തിയോട്ടത്തിന്റെയും കെട്ടുകാഴ്ചകളുടേയും അകമ്പടിയോടെ 13 കരക്കാർ ചേർന്ന് നടത്തുന്ന കുംഭഭരണി ഉൽസവം പ്രസിദ്ധമാണ്.

നൂറ്റാണ്ടുകളുടെ കഥ പറയുന്ന ക്രൈസ്തവ പാരമ്പര്യമാണ് മാവേലിക്കരയ്ക്ക് ഉള്ളത്. ആദ്യകാലത്ത് ക്രൈസ്തവർക്ക് മാവേലിക്കരയിൽ ആരാധനാലയം ഉണ്ടായിരുന്നില്ല. കായംകുളത്തുള്ള കാദീശാ പള്ളിയിൽ പോയാണ് ആരാധനകളും കൂദാശകളും നടത്തി പോന്നത്. കണ്ടിയൂരായിരുന്നു ആദ്യത്തെ ഓർത്തഡോക്സ് ദേവാലയം നിർമ്മിച്ചത്. കണ്ടിയൂരിൽ പള്ളി നിന്ന സ്ഥലം ഇന്നും പള്ളിപ്പറമ്പാണ്. കപ്യാർ താമസിച്ചിരുന്ന സ്ഥലം കപ്യാർമഠം എന്ന പേരിൽ തന്നെ ഇന്ന് അറിയപ്പെടുന്നു. കായംകുളം, മാവേലിക്കര രാജകുടുംബാംഗങ്ങൾ ആരാധിച്ചിരുന്ന കണ്ടിയൂർ ശിവക്ഷേത്രത്തിന് സമീപം ക്രിസ്ത്യൻ പള്ളി ഉണ്ടായത് മതസൗഹാർദ്ദത്തിന്റെ നിദർശനമാണ്. പിന്നീട് പള്ളി ഇവിടെ നിന്നും മാവേലിക്കര രാജാവിന്റെ സഹായത്തോടെ ഇടശ്ശേരി കുടുംബവക സ്ഥലത്ത് പുതിയകാവിലേക്ക് മാറ്റി സ്ഥാപിച്ചു. പുതിയകാവ് സെന്റ് മേരീസ് ഓർത്തഡോക്സ് ദേവാലയത്തിന്റെ സഹസ്രാബ്ദ ജൂബിലി 1943 ൽ ആഘോഷിച്ചു.

സി.എസ്.ഐ ക്രൈസ്റ്റ് ചർച്ച് മാവേലിക്കരയിൽ ആരംഭിച്ചത് റവ. ജോസഫ് പീറ്റാണ്(1839). അന്ന് റവ. പീറ്റ് താമസിച്ച ബംഗ്ളാവിലാണ് ഇപ്പോൾ പീറ്റ് മെമ്മോറിയൽ ട്രയിനിംഗ് കോളജ് പ്രവർത്തിക്കുന്നത്. ആറാട്ടുകടവിന് സമീപം സ്ഥാപിച്ച ഗോഥിക് ശൈലിയിലുള്ള ദേവാലയത്തിന്റെ കവാടത്തിൽ കാണുന്ന ഓം കാര മുദ്രിതമായ വാക്യഫലകം പീറ്റിന്റെ മതസഹിഷ്ണുതയുടെ പ്രതീകമാണ്. മാവേലിക്കരയിൽ വിദ്യാഭ്യാസ സ്ഥാപനങ്ങൾക്ക് പീറ്റ് തുടക്കം കുറിച്ചു. 27 വർഷം മാവേലിക്കരയിൽ പ്രവർത്തിച്ച അദ്ദേഹം ഒരു ബഹുമുഖ പ്രതിഭയായിരുന്നു. ഇദ്ദേഹത്തിന്റെ ഭൗതികശരീരം പള്ളിയുടെ അടുത്ത് തന്നെ സംസ്കരിച്ചു.

മാവേലിക്കര മുസ്ളിം ദേവാലയം ടൗണിൽ തന്നെ സ്ഥിതി ചെയ്യുന്നു. തഴക്കര മാർത്തോമ്മാ പള്ളി, പുതിയകാവ് സെന്റ് ജോസഫ് മലങ്കര കത്തോലിക്കാ ദേവാലയം, മാവേലിക്കര പുളിമൂട് സെന്റ് ജോസഫ് ലാറ്റിൻ പള്ളി, മാവേലിക്കര അച്ചൻകോവിലാറിന് സമീപം വിശുദ്ധ അൽഫോസാ സിറിയൻ കാത്തലിക് ചർച്ച് തുടങ്ങിയ ആരാധനാലയങ്ങളും വിശുദ്ധിയുടെയും മതസൗഹാർദ്ദത്തിന്റെയും പ്രതീകങ്ങളായി സ്ഥിതി ചെയ്യുന്നു.

## സാംസ്കാരിക മേഖല

മദ്ധ്യതിരുവിതാംകൂറിന്റെ സാംസ്കാരിക തലസ്ഥാനം കൂടിയാണ് മാവേലിക്കര. ഓണാട്ടുകരയുടെ സാംസ്കാരിക വിശുദ്ധിയും, മത സൗഹാർദ്ധവും, കാർഷിക സമൃദ്ധിയും ചാലിച്ചെടുത്ത് രൂപപ്പെട്ടതാണ് ഓണാട്ടുകര സംസ്കാരം. മലയാള സാംസ്കാരിക പൈതൃകത്തിന് വിലപ്പെട്ട സംഭാവനകൾ ഓണാട്ടുകര നൽകി. ഓണാട്ടുകരയിലെ കണ്ടിയൂർ, പള്ളിക്കൽ, ഭരണിക്കാവ് പ്രദേശങ്ങൾ ബുദ്ധമത കേന്ദ്രങ്ങളായിരുന്നു. ബുദ്ധപ്രതിമകൾ ഇവിടങ്ങളിൽ നിന്നും ലഭിച്ചിട്ടുണ്ട്. ഹിന്ദുമതത്തിന്റെ നവോത്ഥാനത്തോട് കൂടി ബുദ്ധകേന്ദ്രങ്ങളെല്ലാം നവീകരിക്കപ്പെട്ടു. ഭരണിക്കാവിൽ നിന്നും കിട്ടിയ പുത്രച്ചനെ ക്ഷേത്രകാവിൽ പ്രതിഷ്ഠിച്ചിരുന്നു. കണ്ടിയൂരിൽ നിന്നും കിട്ടിയ ബുദ്ധവിഗ്രഹം മാവേലിക്കര ശ്രീകൃഷ്ണസ്വാമി ക്ഷേത്രത്തിന് മുമ്പിലുള്ള ആൽമരചുവട്ടിൽ 1923 ൽ പ്രതിഷ്ഠിച്ചു. മാവേലിക്കരയുടെ മാനസപുത്രനായി ഒരു സമൂഹത്തിന്റെ മുഴുവൻ പരിലാളനം ഏറ്റുവാങ്ങി പത്മാസനത്തിൽ പുത്രച്ചൻ ഇരിക്കുന്നു.

ഹൈന്ദവ, ക്രൈസ്തവ ഐക്യത്തിന്റെ പ്രധാന കേന്ദ്രമാണ് മാവേലിക്കര. 1900–ാം ആണ്ടിൽ ശബരിമലയിൽ

ഉണ്ടായ തീപിടുത്തത്തെ തുടർന്ന് ക്ഷേത്രത്തിന്റെ പുനർനിർമ്മാണം നടത്തിയത് മാവേലിക്കര പോളച്ചിറയ്ക്കൽ കൊച്ചുമ്മൻ മുതലാളി ആയിരിന്നു. ക്ഷേത്രനിർമ്മാണത്തിനിടയിൽ അദ്ദേഹത്തിന് അകാല മരണം സംഭവിച്ചു. ഇതേ തുടർന്ന് ഭാര്യ അക്കാമ്മയും, ജാമാതാവ് സ്കറിയാ കത്തനാരും ചേർന്ന് ശബരിമല ക്ഷേത്രം പുതുക്കി പണിത് വിശ്വാസികൾക്ക് നൽകി. ഭാഷാ, സാഹിത്യ, കലാരംഗങ്ങളിൽ വ്യക്തിമുദ്ര പതിപ്പിച്ച നിരവധി പ്രതിഭകൾ ഈ നാടിന്റെ അഭിമാനങ്ങളാണ്.

മലയാള ഭാഷയ്ക്ക് തനതായ വ്യാകരണം രചിച്ച കേരളപാണിനി എ.ആർ.രാജരാജവർമ്മ, ഭാഷയിലെ ആദ്യത്തെ സാമൂഹിക നാടകമായ മറിയാമ്മ നാടകം രചിച്ച പോളച്ചിറയ്ക്കൽ കൊച്ചീപ്പൻ തരകൻ, പ്രസിദ്ധ നാടകകൃത്ത് തോപ്പിൽ ഭാസി, നർമ്മ സാഹിത്യകാരൻ എൻ.പി.ചെല്ലപ്പൻ നായർ, മഹാകവി വരിക്കോലിൽ കേശവനുണ്ണിത്താൻ, നോവലിസ്റ്റ് പാറപ്പുറത്ത് കെ.ഇ.മത്തായി, വി.പി.ശിവകുമാർ, കെ.കെ.സുധാകരൻ, ഫ്രാൻസിസ്.ടി.മാവേലിക്കര, പ്രൊ.നരേന്ദ്രപ്രസാദ്, മണിപ്രവാള സാഹിത്യത്തിലെ മുഖ്യകൃതി ഉണ്ണിയാടി ചരിതം എഴുതിയ ദാമോദര ചാക്യാർ, കുത്ത് പോറ്റിമാർ, കണ്ടിയൂർ മഹാദേവ ശാസ്ത്രികൾ, കാമ്പിശ്ശേരി കരുണാകരൻ തുടങ്ങിയവർ സാഹിത്യരംഗത്ത് പ്രശസ്തരാണ്.

ആർട്ടിസ്റ്റ് രാമവർമ്മരാജ, ചിത്രമെഴുത്ത് കെ.എം.വർഗ്ഗീസ്, കാർട്ടൂണിസ്റ്റ് അബു ഏബ്രഹാം, കാർട്ടൂണിസ്റ്റ് യേശുദാസൻ തുടങ്ങിയവർ വരകളുടെയും ചിത്രരചനയുടെയും തമ്പുരാക്കൻമാരാണ്. കർണ്ണാടക സംഗീതലോകം, മൃദംഗം, ചെണ്ട, നാദസ്വരം, തുടങ്ങി വിവിധ മേഖലകളിൽ മാവേലിക്കര രാമനാഥൻ, മാവേലിക്കര ആർ. പ്രഭാകരവർമ്മ, മാവേലിക്കര വേലുക്കുട്ടിനായർ, മാവേലിക്കര കൃഷ്ണൻകുട്ടിനായർ, മാവേലിക്കര ശങ്കരൻകുട്ടിനായർ, മാവേലിക്കര എസ്.ആർ.രാജു, മാവേലിക്കര ഗോപിനാഥ്, വാരണാസി മാധവൻ നമ്പൂതിരി എന്നിവരും കഥകളി, നാടക, സിനിമാ രംഗത്ത് ഒ. മാധവൻ, മാവേലിക്കര മുതരിക്കണ്ടത്തിൽ ചെങ്ങൂർ രാമൻപിള്ള ആശാൻ, ചെന്നിത്തല ചെല്ലപ്പൻപിള്ള, ചുനക്കര രാമൻകുട്ടി, എണ്ണക്കാട് നാരായണൻകുട്ടി, രണ്ടാമത്തെ ശബ്ദചിത്രമായ ജ്ഞാനാംബികയിലെ നായിക സി.കെ.രാജം, മാവേലിക്കര പൊന്നമ്മ, കെ.പി.എ.സി.സുലോചന, മാവേലിക്കര പങ്കജം, മാവേലിക്കര രാമചന്ദ്രൻ, സംവാധായകൻ മധു ഇലവങ്കര, മജീഷ്യൻ സാമ്രാജ്, ഭരണിക്കാവ് ശിവകുമാർ തുടങ്ങിയവരും പ്രശസ്തരാണ്. രാഷ്ട്രീയ ഉദ്യോഗസ്ഥ മേഖലകളിൽ സ്വദേശാഭിമാനി ടി.കെ മാധവൻ, ടി.എം.വർഗ്ഗീസ്, കൊച്ചിക്കൽ പി.ബാലകൃഷ്ണൻ തമ്പി, രവീന്ദ്രവർമ്മ, കേരളഗാന്ധി കെ.കെ.ചെല്ലപ്പൻ പിള്ള, സി.എം.സ്റ്റീഫൻ, രമേശ് ചെന്നിത്തല, ഡോ. പി.സി.അലക്സാണ്ടർ, സി.പി.നായർ, സി.ഒ.മാധവൻ, ഡോ.പുതുശ്ശേരി രാമചന്ദ്രൻ, വെന്നി വാസുപിള്ള, ഡോ. എം.എസ്.വല്യത്താൻ, ഡോ.വേണുരാജാമണി തുടങ്ങിയവരും ഉൾപ്പെടുന്നു.

ഓണാട്ടുകര ഭാഷയ്ക്ക് അതിന്റേതായ ഒരു ശൈലിയും തനിമയും ഉണ്ട്. ഓണാട്ടുകരയിലെ കരകൃഷിയ്ക്കും പ്രത്യേകതകളുണ്ട്. നിലങ്ങളിൽ വിരിപ്പ് (ഒന്നാം വിള), മുണ്ടകൻ(രണ്ടാം വിള) എന്നിങ്ങനെ രണ്ട് നെല്ല് കൃഷിയും ഒരു എള്ള് കൃഷിയും ചെയ്തിരുന്നു. മണലിന്റെ അംശം കൂടുതലായുള്ള ഓണാട്ടുകരയിലെ കണ്ടങ്ങൾ എള്ള് കൃഷിയ്ക്ക് അനുയോജ്യമാണ്. ഓണാട്ടുകരയിലെ എള്ള് ഔഷധഗുണം ഉള്ളതുമാണ്. വിവിധ കൃഷിപണികളെ അടിസ്ഥാനമാക്കിയുള്ള കൊയ്ത്ത്പാട്ട്, നടീൽപാട്ട്, ഉഴവുപാട്ട് എന്നിവ കൃഷിയിടങ്ങളിൽ മുഴങ്ങുന്നു. മതമൈത്രി, ഈശ്വര വിശ്വാസം, ധാർമ്മിക മൂല്യങ്ങൾ ഇവ വിളിച്ചോതുന്നതാണ് കെട്ടുത്സവങ്ങളായ കാള, തേര്, കുതിര, ദൃശ്യചാരുത പകരുന്ന കെട്ടുകാഴ്ചകൾ, കുത്തിയോട്ട പാട്ട്, തോറ്റംപാട്ട്, കോലംതുള്ളൽ എന്നിവ.

## മാർ ഈവാനിയോസിന്റെ ഭാരതദർശനം

പ്രകൃതി ദത്തമായ സൗന്ദര്യവും സംസ്കാരവും മാനവിക മൂല്യങ്ങളും ഈശ്വര വിശ്വാസവും സമന്വയിപ്പിച്ച ഓണാട്ടുകരയുടെ ചിന്താധാരയിൽ നിന്നും ദൈവവിളിയിൽ നിന്നും ഉത്ഭവിച്ചതാണ് മാവേലിക്കര പുതിയക്കാവ് പണിക്കരുവീട്ടിൽ മാർ ഈവാനിയോസ് തിരുമേനിയുടെ സന്യാസ ചിന്ത.

മാർ ഈവാനിയോസിന്റെ വ്യക്തിത്വവും ദർശനങ്ങളും നമ്മുടെ നാടിന്റെ സംസ്കൃതിയുടെയും പൗരാണികതയുടെയും പ്രതീകങ്ങളാണ്. മാർ ഈവാനിയോസിന്റെ ദർശനങ്ങളും കാഴ്ചപ്പാടും മാനവികതയുടെ സന്ദേശം ഉൾക്കൊള്ളുന്നതാണ്. ചിന്താധാരകളിൽ ആർഷഭാരത സംസ്കാരം നിഴലിക്കുന്നു. 1925-ൽ മെത്രാനായി അഭിഷിക്തനായ അവസരത്തിൽ അനുമോദിക്കുവാൻ കൂടിയ സമ്മേളനത്തിലെ മറുപടി പ്രസംഗത്തിൽ സഭയിലെ ഭാരതവത്കരണം സാംസ്കാരിക അനുരൂപണം എന്നീ ആശയങ്ങൾ പങ്കുവെച്ചു. 'എനിക്ക് എട്ടോ, പത്തോ വയസ്സ് പ്രായമുള്ള കാലത്ത് സന്യാസനിഷ്ഠയോടുകൂടി ജീവിതം നയിക്കണമെന്നുള്ള ആഗ്രഹം എന്റെ മനസ്സിൽ ഉത്ഭവിച്ചതാണ്' എന്ന് അദ്ദേഹം പറഞ്ഞു. ഭാരതീയ ആദ്ധ്യാത്മിക പാരമ്പര്യത്തെ സന്യാസത്തിന്റെ ദൃശ്യഭാവങ്ങളിൽ ഒന്നായി നിലനിർത്താൻ അദ്ദേഹം ശ്രമിച്ചു. അദ്ദേഹം സ്ഥാപിച്ച ബഥനി സന്യാസ സമൂഹത്തിന്റെ കാവി വേഷം, ജീവിത ശൈലി, ആശ്രമ ജീവിതം എന്നിവ പ്രകടന പരമായ നിലയിൽ മാത്രമല്ല ആശയങ്ങളുടെയും ദർശനങ്ങളുടെയും ഭാരത പാരമ്പര്യത്തിന്റെയും പ്രതീകങ്ങളാണ്.

*ആധാരരേഖകൾ*

തിരുവിതാംകൂർ ചരിത്രം - പി.ശങ്കുണ്ണി മേനോൻ
ബിഷപ്പ് മൂർ കോളേജ് രജത ജൂബിലി സുവനീർ - ലേഖനങ്ങൾ
ഗിരിദീപം - മാർ ഈവാനിയോസിന്റെ ആത്മകഥ
ഓടനാടിന്റെ ഉൾത്തുടിപ്പുകൾ - ഡോ. ചേരാവള്ളി ശശി




# നമുക്കെന്തു സംഭവിച്ചു?

**ഫാ. വിൽസൺ തട്ടാരുതുണ്ടിൽ**

സമൂഹത്തിന്റെ സമസ്തമേഖലകളിലുമുള്ള വിലപ്പെട്ട സംഭാവനകളിലൂടെ, മാതൃകാപരമായ മുന്നേറ്റങ്ങളിലൂടെ, അഭിമാനകരമായ നേട്ടങ്ങളിലൂടെ ലോകശ്രദ്ധ തന്നെ പിടിച്ചുപറ്റിയ കേരളത്തിന്-മലയാളിക്ക്-ഇന്നെന്തു സംഭവിച്ചു? എല്ലാ മേഖലകളിലും നഷ്ടങ്ങളുടെ കണക്കുകളുമായി മാത്രം നാം നിൽക്കുമ്പോൾ ഒരു കാലത്ത് നാം പുച്ഛിച്ച്, അവഗണിച്ച് മാറ്റിനിർത്തിയിരുന്ന അയൽ സംസ്ഥാനങ്ങളിലെ ജനസമൂഹങ്ങൾ ഇന്ന് നമുക്കേറെ മുന്നിലാണ്. വിവാദങ്ങൾക്ക് മാത്രം വളക്കൂറുള്ള മണ്ണായി ഇവിടം മാറിയിരിക്കുന്നു. അധ്വാനത്തിന് പേരുകേട്ട നമ്മൾ അലസതയിലേക്കും, അവിഹിതമാർഗ്ഗങ്ങളിലൂടെയുള്ള സമ്പാദ്യശീലങ്ങളിലേക്കും അധഃപതിച്ചിരിക്കുന്നു. വ്യത്യസ്തമേഖലകളിലുള്ള ഈ തകർച്ചകളിലേക്ക് ഒന്നു കണ്ണോടിക്കുന്നത് ആത്മശോധനക്ക് സഹായിക്കുമെന്നതിൽ സംശയമില്ല.

**സാമൂഹികം**

ഒരു സമൂഹമെന്ന നിലയിൽ വിപ്ലവകരമായ മാറ്റങ്ങൾക്കും, മുന്നേറ്റങ്ങൾക്കും-നിലവിലുണ്ടായിരുന്ന നിയമങ്ങൾക്കുപരി-നേതൃത്വം നൽകിയ സമൂഹമാണ് നമ്മുടേത്. സാമൂഹിക ബന്ധങ്ങളിലും, ഇടപെടലുകളിലും നാമെന്നും മുൻപന്തിയിലായിരുന്നു. സാമൂഹികപരിഷ്കർത്താക്കളും, പ്രസ്ഥാനങ്ങളും ധാരാളം ഇവിടെ പിറവികൊണ്ടു. അവരുടെ ആശയങ്ങളും മാർഗ്ഗങ്ങളും ലക്ഷ്യങ്ങളും അനേകരെ ആവേശം കൊള്ളിച്ചു. കാലത്തിനും, ദേശത്തിനുമപ്പുറത്തേക്ക് അവ കടന്നു ചെന്നു. ഇന്നത്തെ അവസ്ഥയെന്താണ്? നമ്മുടെ സമൂഹം വികൃതമായി വിഭജിക്കപ്പെട്ടിരിക്കുന്നു; അഥവാ വിഭജിക്കപ്പെടാൻ നിർബന്ധിക്കപ്പെട്ടിരിക്കുന്നു. അവകാശങ്ങൾക്കും ആനുകൂല്യങ്ങൾക്കും വേണ്ടി വിഭജിക്കപ്പെട്ടാലേ നിവൃത്തിയുള്ളൂ എന്ന അവസ്ഥ. അനർഹമായതു തട്ടിയെടുക്കാൻ വിഭജിതസംഘങ്ങളുടെ ശക്തിയുണ്ടായാലേ സാധിക്കൂയെന്ന അവസ്ഥ. സാമൂഹികമായി വിഘടിച്ചുനിന്നുകൊണ്ട് പരസ്പരം പോർ വിളിക്കുന്ന അവസ്ഥ. ഈ വിഭജനം സ്വന്തകാര്യസാധ്യത്തിലധിഷ്ഠിതമായതിനാൽ സമൂഹത്തിന്റെ എല്ലാ മേഖലകളിലും കാണാൻ സാധിക്കും. ദേശത്തിന്റെയും, വർഗ്ഗത്തിന്റെയും, വംശത്തിന്റെയും, ജാതിയുടെയും, മതത്തിന്റെയും, രാഷ്ട്രീയത്തിന്റെയും, കുടുംബത്തിന്റെയും, ഇതിന്റെ യെല്ലാം ഉൾപ്പിരിവുകളുടെയും അടിസ്ഥാനത്തിൽ നാം ചിന്നിച്ചിതറപ്പെട്ടിരിക്കുന്നു. പൊതുവായ ഒരു അഭിപ്രായമില്ലാത്ത, നിലപാടില്ലാത്ത സാഹചര്യം. ഒരു വിഭാഗത്തിലുള്ളവരുടെ നല്ല ആശയങ്ങളെ അക്കാരണത്താൽ മാത്രം മറ്റൊരു വിഭാഗം എതിർക്കുന്ന സാഹചര്യം. ഞങ്ങളുടെ വിഭാഗത്തിനില്ലെങ്കിൽ പിന്നെ ആർക്കും വേണ്ട, ആരും നന്നാവണ്ട എന്ന തീരുമാനത്തിൽ എല്ലാവർക്കും എല്ലാം നഷ്ടപ്പെടുത്തുന്ന സാഹചര്യം. സാമൂഹിക നേതാക്കന്മാർ തങ്ങളുടെ കൂടെയുള്ളവരുടെ നേട്ടങ്ങൾ മാത്രം ലക്ഷ്യമാക്കി പ്രവർത്തിക്കുന്ന സങ്കുചിത താൽപര്യക്കാരായി തരം താണിരിക്കുന്നു. ഇവരുടെ പ്രസ്താവനകൾ സാമൂഹിക-സാമുദായിക കലാപങ്ങൾക്ക് തിരികൊളുത്തുന്നവയായിത്തീരുന്നു. ആരെക്കുറിച്ചും എന്തും വിളിച്ചു പറയുന്നത് വലിയ കേമത്തരമായി കരുതിയുള്ള വാചക കസർത്തുകൾ സാമൂഹികാന്തരീക്ഷം മലീമസമാക്കുന്നു. ഒരു കാലത്ത് ഭാരതത്തിലെ മറ്റു സമൂഹങ്ങൾക്ക് മാതൃകയായിരുന്ന ഒരു സമൂഹത്തിന്റെ പരിതാപകരമായ അവസ്ഥയാണിതെന്ന് നാം ഓർക്കണം.

**സാംസ്കാരികം**

കേരളത്തിന്റെ സംസ്കാരം തനിമയുള്ളതായിരുന്നു. ധാർമ്മികതയായിരുന്നു അതിന്റെ മുഖമുദ്ര. 'ദൈവത്തിന്റെ സ്വന്തം നാടെന്ന' മേൽവിലാസം ആ സംസ്കാരത്തിന്റെ പ്രതിഫലനമാണ്. സാംസ്കാരികമായി മുന്നേറുവാൻ നമ്മെ സഹായിച്ചത് ദൈവവിശ്വാസത്തിലധിഷ്ഠിതമായ ഒരു സമൂഹത്തിന്റെ പിൻബലമായിരുന്നു. ഇന്നത്തെ അവസ്ഥ

വളരെ ശോചനീയമാണ്. മനസാക്ഷി മരവിച്ച ഒരു ജനതയുടെ ജീവിതശൈലി സംസ്കാരവിരുദ്ധമായി മാറുന്നതിൽ അതിശയമില്ല.. അതിനു വളമേകിക്കൊണ്ട് കലയും, സാഹിത്യവും, മാധ്യമവുമൊക്കെ നിലകൊള്ളുന്നു. 'ന്യു ജനറേഷൻ'എന്ന ഓമനപ്പേരിൽ എല്ലാത്തരം ആഭാസങ്ങളെയും വെള്ളപൂശുകയാണ്. 'ആവിഷ്കാരസ്വാതന്ത്ര്യം' എന്ന ന്യായം പറഞ്ഞ് എല്ലാത്തരം അധിക്ഷേപങ്ങളെയും കയറൂരി വിടുകയാണ്. മൂല്യച്യുതി ഫാഷനായും, മൂല്യബോധം കഴിവുകേടായും ചിത്രീകരിക്കപ്പെടുന്നു. ആത്മഹത്യകളുടെയും അമിത മദ്യപാനത്തിന്റെയും കാര്യത്തിൽ നാം 'ദേശീയ റെക്കോഡ്' സൃഷ്ടിച്ചിരിക്കുന്നു. ദുഷിച്ച സംസ്കാരത്തിന്റെ വക്താക്കളായി മാധ്യമങ്ങൾ വിലസുകയാണ്. കൊലപാതകങ്ങളും, ലൈംഗിക പീഡനങ്ങളും 'ബ്രേക്കിംഗ് ന്യൂസു' കളും 'ലൈവു'കളുമായി ആഘോഷിക്കപ്പെടുന്നു. സംസ്കാരത്തിന്റെ സംരക്ഷകർ എന്ന വ്യാജേന തങ്ങളുടെ നിക്ഷിപ്തതാൽപര്യങ്ങളെ സത്യം ആയും, തങ്ങൾക്കു ദോഷം ചെയ്യുന്നവയെ അസത്യം ആയും ഇവർ വാർത്തയാക്കുന്നു. വ്യാഖ്യാനിക്കുന്നു, വിധിക്കുന്നു. 'സാംസ്കാരിക നായകന്മാർ' പ്രസ്താവനാ നിർമ്മാണത്തിന്റെ കൂലിത്തൊഴിലാളികളായി മാറിക്കൊണ്ടിരിക്കുന്നു. ധാർമ്മികതയിലധിഷ്ഠിതമായ നമ്മുടെ സംസ്കാരമെന്തെന്നറിയാത്ത കുറെ കപടവിപ്ലവകാരികൾ അവശേഷിക്കുന്ന എന്തെങ്കിലും നന്മയുണ്ടെങ്കിൽ അതു കൂടി അക്രമത്തിലൂടെ തകർത്തുകൊണ്ടിരിക്കുന്നു.

**സാമ്പത്തികം**

കേരളത്തിന്റെ സമ്പദ്വ്യവസ്ഥ മികച്ചതായിരുന്നു. അധ്വാനമായിരുന്നു അതിന്റെ അടിസ്ഥാനം. കൃഷി, വ്യവസായം തുടങ്ങിയ മേഖലകളിലൂടെ തഴച്ചുവളർന്ന ഇവിടെ ദാരിദ്രമില്ലായിരുന്നുവെന്നൊന്നും പറയുന്നില്ല. എന്നാൽ മറ്റേതു പ്രദേശത്തേക്കാളും കുറവായിരുന്നു. കാരണം വളരെ അനുഗ്രഹീതമായ പ്രകൃതി കേരളത്തിന്റെ ഏറ്റവും വലിയ സമ്പത്തായിരുന്നു. ഇതിനെയാണ് എല്ലാവരും തങ്ങളുടെ ജീവിതപുരോഗതിക്ക് മൂലധനമായി സ്വീകരിച്ചത്. എന്നാൽ ഇവയെല്ലാം ക്രമാനുഗതമായി മാത്രമേ സമ്പത്തുണ്ടാക്കാൻ സഹായിക്കുവെന്ന തിരിച്ചറിവിൽ പെട്ടെന്നു സമ്പത്തുണ്ടാക്കാൻ നാം മാർഗ്ഗമന്വേഷിച്ചപ്പോൾ തകർച്ചയും ആരംഭിച്ചു. അത് ഗൾഫ്പണദുരുപയോഗത്തിന്റെ കാര്യത്തിലായാലും, പ്രകൃതി ചൂഷണത്തിന്റെ കാര്യത്തിലായാലും സമ്പദ് രംഗത്ത് ഗുരുതരമായ പരിക്കുകൾ സൃഷ്ടിച്ചു. എല്ലാത്തരം തട്ടിപ്പുകളുടെയും വിളനിലമായി ഇവിടം മാറി. പണത്തിന്റെ കാര്യത്തിൽ നമ്മെ യാർക്കും കബളിപ്പിക്കാവുന്ന അവസ്ഥ. അബദ്ധത്തിൽ നിന്ന് പാഠമുൾക്കൊൾക്കൊള്ളാതെ ബ്ലേഡ് കമ്പനികളിൽ തുടങ്ങി സോളാർ വരെ അത് എത്തിനിൽക്കുന്നു. ഉൽപ്പാദനമില്ലാതെ ഉപഭോഗം മാത്രമുള്ള ഇവിടെ വിലക്കയറ്റം ഉണ്ടായില്ലെങ്കിലേ അത്ഭുതമുള്ളു. തമിഴ്നാടും, ആന്ധ്രയും പിണങ്ങിയാൽ നാം പട്ടിണി കിടക്കേണ്ടി വരും. കൃഷി അപ്രത്യക്ഷമായിക്കൊണ്ടിരിക്കുന്നു. വ്യവസായങ്ങൾ അന്യമായിക്കൊണ്ടിരിക്കുന്നു. കൂറ്റൻ കെട്ടിടങ്ങളുടെ പണിതുയർത്തലാണ് ഏക കൃഷി. തട്ടിപ്പുകളാണ് ഏക വ്യവസായം. അവിഹിതമാർഗ്ഗങ്ങളിലൂടെ എങ്ങനെ സമ്പത്തു കുന്നുകൂട്ടാമെന്നുള്ള മൽസരമാണിവിടെ നടക്കുന്നത്. ഇതിന്റെയൊക്കെ ഫലമായി






വലിയ കടബാധ്യതയിലേക്ക് സംസ്ഥാനം നീങ്ങിക്കൊണ്ടിരിക്കുന്നു. പ്രധാനപ്പെട്ട വരുമാന മാർഗ്ഗങ്ങൾ ലോട്ടറിയും, മദ്യവും മാത്രം. വരുമാനത്തിന്റെ മുക്കാൽ പങ്കും ശമ്പളം കൊടുത്തുതീർക്കുന്നു. വികസനപ്രവർത്തനങ്ങൾക്ക് പണം ബാക്കിയില്ല. അതുകൊണ്ട് വികസനം വാഗ്ദാനങ്ങളിലും, സ്വപ്നങ്ങളിലും ഒതുങ്ങുന്നു. രാജഭരണത്തിനു ശേഷം കേരളത്തിന് അഭിമാനിക്കാവുന്ന വികസനസംരംഭങ്ങൾ വിരലിലെണ്ണാവുന്നവ മാത്രം. ഉണ്ടായിരുന്നവ പലതും അനാവശ്യ സമരങ്ങളിലൂടെ ഇല്ലായ്മയായിപ്പോയി. ഒരു ജോലിയും ചെയ്യാതെ ഇവിടെയുള്ള ചെറുപ്പക്കാർ ജീവിക്കാൻ ശ്രമിക്കുമ്പോൾ, അന്യസംസ്ഥാന തൊഴിലാളികൾ കേരളത്തിൽ വിയർപ്പൊഴുക്കുന്നു. ഇപ്പോൾ തന്നെ ജശലക്ഷക്കണക്കിന് എണ്ണമുള്ള അവരെ ആശ്രയിക്കേണ്ടി വരുന്ന ഒരു സമ്പദ്‌വ്യവസ്ഥ കേരളത്തെ സംബന്ധിച്ചിടത്തോളം അതിവിദൂരത്തല്ല.

**ആത്മീയം**

അനവധി ആത്മീയനേതാക്കന്മാർക്ക് ജന്മം നൽകിയ നാടാണ് കേരളം. ആത്മീയ ജീവിത മൂല്യങ്ങൾ സ്വജീവിതങ്ങളിലൂടെ അവർ നമ്മെ പഠിപ്പിച്ചു. കേരളം ആത്മീയ മുന്നേറ്റത്തിലൂടെ കൈവരിച്ച വിലപ്പെട്ട നേട്ടങ്ങൾ എണ്ണമറ്റവയാണ്. ദൈവവിശ്വാസം, സൻമാർഗ്ഗശീലം, അച്ചടക്കം, ധാർമ്മികബോധം, സഹിഷ്ണുത തുടങ്ങിയവയൊക്കെ ആത്മീയ പരിശീലനത്തിലൂടെ നാം നേടിയവയാണ്. ഇന്ന് ആത്മീയത തെറ്റായി വ്യാഖ്യാനിക്കുകയും, പ്രയോഗിക്കുകയും ചെയ്യുന്ന അവസ്ഥ വ്യാപകമായിരിക്കുന്നു. സർവ്വശക്തനായ ദൈവത്തെ മറന്ന് മനുഷ്യദൈവങ്ങളിൽ അഭയം കൊള്ളുന്നവരുടെ എണ്ണം പെരുകുന്നു. എല്ലാവർക്കും ആഗ്രഹിക്കുന്ന കാര്യം ഉടൻ സാധിക്കണം. അതിനുള്ള സ്ഥലങ്ങളന്വേഷിച്ചുള്ള യാത്രകൾ ദൈവത്തിന്റെ പേരിലുള്ള തട്ടിപ്പുകേന്ദ്രങ്ങളിലേക്കും, കപടവ്യക്തിത്വങ്ങളിലേക്കും എത്തിച്ചേരുന്നു. ദൈവത്തിന്റെ നാമത്തിൽ എന്തു തോന്ന്യാസം ചെയ്താലും അതെല്ലാം ആത്മീയ പ്രവർത്തനങ്ങളാണെന്ന് ഇക്കൂട്ടർ അവകാശപ്പെടുന്നു. ദൈവത്തിലുള്ള യഥാർത്ഥ വിശ്വാസത്തേക്കാൾ കപടഭക്തിയെ മഹത്വവൽക്കരിക്കുന്നു. ആത്മീയതയുടെ പുതിയ അവതാരങ്ങൾ ഓരോ ദിവസവും പിറന്നു വീഴുകയും, 'മാനേജ്മെന്റ് വിദഗ്ദ്ധർ' ഇവരെ ഇവിടെ ലാഭകരമായി കച്ചവടം ചെയ്യാൻ പദ്ധതികൾ ആസൂത്രണം ചെയ്ത് വിജയകരമായി നടപ്പിലാക്കുകയും ചെയ്യുന്നു. ആത്മീയതയെ വർഗ്ഗീയതയായി ചിത്രീകരിച്ചുകൊണ്ട് തെറ്റിദ്ധരിപ്പിച്ച് മുതലെടുക്കാൻ ശ്രമിക്കുന്നവരും ഏറെ. വർഗ്ഗീയ വിഷം ചുരത്തുന്നവർ എക്കാലത്തേക്കാളും കൂടുതലായിരിക്കുന്നു. ആത്മീയതയുടെ പേരിലുള്ള വർഗ്ഗീയ സംഘട്ടനങ്ങളും, രക്തച്ചൊരിച്ചിലുകളും വർദ്ധിക്കുന്നു. 'ഭ്രാന്താലയം' എന്ന വിശേഷണം കേരളത്തെ സംബന്ധിച്ചിടത്തോളം അന്വർത്ഥമാവുകയാണോ എന്നുപോലും സംശയിക്കേണ്ടുന്ന അവസ്ഥ തന്നെയാണിത്.

**രാഷ്ട്രീയം**

രാഷ്ട്രത്തിന്റെ നന്മയ്ക്കുതകുന്നതാണ് രാഷ്ട്രീയം. ഇന്ത്യൻ സ്വാതന്ത്ര്യസമരത്തിൽ കേരളത്തിന്റെ സംഭാവനകൾ ആർക്കും വിസ്മരിക്കാവുന്നതല്ല. രാഷ്ട്രത്തിനുവേണ്ടി, രാഷ്ട്രീയമായി ജാതി-മത വ്യത്യാസമെന്യേ എല്ലാവരും ഒറ്റക്കെട്ടായി നിന്ന ആ കാലഘട്ടങ്ങളുടെ ചരിത്രം സുവർണ്ണലിഖിതങ്ങളാണ്. എന്നാൽ പിൽക്കാലത്ത് രാഷ്ട്രീയം എന്ന പേരിൽ നടക്കുന്നത് അധികാരത്തിനുവേണ്ടിയുള്ള മൽസരമാണ്. കേരളത്തിൽ പ്രധാനമായും രണ്ടു രാഷ്ട്രീയ മുന്നണികളാണുള്ളത്. ഇവർ തമ്മിൽ ഏതെങ്കിലും വിഷയത്തിൽ കാര്യമായ വ്യത്യാസമുണ്ടെന്ന് തോന്നുന്നില്ല. എങ്ങനെയും അധികാരം പിടിച്ചടക്കുക, തങ്ങളോടൊപ്പമുള്ളവർക്ക് അത് പങ്കിട്ടനുഭവിക്കാൻ അവസരമുണ്ടാക്കുക എന്ന പ്രവർത്തന പരിപാടിയാണ് ഇരുകൂട്ടർക്കുമുള്ളത്. നല്ല നേതാക്കന്മാരുടെ അഭാവം, അക്രമപ്രവർത്തനങ്ങൾ, അഴിമതി, അനാശാസ്യം ഇതെല്ലാം രാഷ്ട്രീയ മേഖലയെ മലീമസമാക്കിയിരിക്കുന്നു. പൊതുജനം മടുത്തു തുടങ്ങി. ഒന്നിനും ഒരു പരിഹാരവുമില്ലാത്ത അവസ്ഥ. ഹർത്താലും ഉപരോധവും സ്ഥിരം പരിപാടി. എല്ലായിടത്തും കോലാഹലം. പരസ്പരം എന്തു വൃത്തികേടും ആരോപിച്ചു കൊണ്ട് രാഷ്ട്രീയത്തിന്റെ അന്തസ്സ് തന്നെ കെടുത്തിക്കൊണ്ടിരിക്കുന്നു. രാഷ്ട്രീയത്തിന്റെ പേരിൽ വികസനം മുരടിച്ചിരിക്കുന്ന ഏക സംസ്ഥാനം നമ്മുടേതാണെന്നു തോന്നുന്നു. ബാക്കിയെല്ലാ സ്ഥലങ്ങളിലും രാഷ്ട്രീയമുണ്ടെങ്കിലും, എല്ലാം നശിപ്പിക്കുന്ന ഒരു രാഷ്ട്രീയം ഇവിടെ മാത്രമേയുള്ളൂ. രാഷ്ട്രീയ പാർട്ടികളുടെ ധിക്കാരവും അവരുടെ സ്വത്തു വകകളും വളർന്നുകൊണ്ടിരിക്കുന്നുവെന്നുള്ളതല്ലാതെ രാഷ്ട്രീയം കൊണ്ട് സംസ്ഥാനത്തിന് ഒരു പ്രയോജനവുമില്ലാത്ത അവസ്ഥ. ജനത്തിന്റെ പണം ധൂർത്തടിക്കാൻ മൽസരത്തിലേർപ്പെട്ടിരിക്കുന്ന രാഷ്ട്രീയ പാർട്ടികളാണ് ഭൂരിഭാഗവും. ആർക്കും മനസ്സിലാവാത്ത തത്വസംഹിതകളും,

ആർക്കും വേണ്ടാത്ത പ്രവർത്തന പരിപാടികളും ഇവരെ സമൂഹത്തിൽ പരിഹാസ്യരാക്കിയിരിക്കുന്നു. ഞങ്ങൾ ഭരണത്തിൽ വന്നാൽ എല്ലാം ശരിയാക്കുമെന്നു പറഞ്ഞവർ പല തവണ ഭരണത്തിൽ വന്നുപോയി. ആർക്കാണ് എന്തെങ്കിലും ഗുണമുണ്ടായതെന്ന് അറിയാൻ അടുത്ത തെരഞ്ഞെടുപ്പുകാലത്തെ ഫ്ളെക്സ് ബോർഡുകൾ കാണാൻ കാത്തിരിക്കേണ്ട അവസ്ഥ. ജനാധിപത്യത്തിന്റെ പേരിലാണ് ഈ കാപട്യങ്ങളെല്ലാം അരങ്ങേറുന്നത്. ആരെങ്കിലും ഇത് ചോദ്യം ചെയ്തു പോയാൽ 'ജനാധിപത്യത്തിന്റെ കാവൽക്കാർ' അവരുടെ ജീവൻ തന്നെ എടുത്തെന്നു വരും. വികസിത സംസ്ഥാനങ്ങളും, രാജ്യങ്ങളും കൈവരിച്ച നേട്ടങ്ങൾ മനസ്സിലാക്കുമ്പോഴാണ് നമ്മുടെ രാഷ്ട്രീയത്തിന്റെ 'യഥാർത്ഥ ഗുണം' വെളിവാകുന്നത്. ഇവിടത്തെ രാഷ്ട്രീയത്തിന് രാക്ഷസീയം എന്ന പേര് കുറച്ചുകൂടി യോജിക്കുമെന്നതിൽ തർക്കമില്ല. കാരണം എല്ലാ സാധ്യതകളും നശിപ്പിക്കുന്ന ഒരു കൊലയായി, ഒരു കലയായി അത് മാറിയിരിക്കുന്നു.

**വിദ്യാഭ്യാസം**

ഒരു കാലത്ത് കേരളമായിരുന്നു വിദ്യാഭ്യാസത്തിന്റെ മാതൃകാപാഠശാല. 'എല്ലാവർക്കും വിദ്യാഭ്യാസം' എന്ന ലക്ഷ്യത്തോടെ പ്രവർത്തിക്കുവാൻ കേരളത്തിന് സാധിച്ചത് ഇവിടത്തെ ക്രൈസ്തവമിഷണറിമാരുടെ സഹായത്തോടെയായിരുന്നു. അടിസ്ഥാനതലം മുതൽ ധാരാളം വിദ്യാഭ്യാസ സ്ഥാപനങ്ങൾ, പരിശീലനപരിപാടികൾ, പരിപോഷണപദ്ധതികൾ ഇങ്ങനെ വിദ്യാഭ്യാസരംഗത്ത് നാം സൃഷ്ടിച്ച വിപ്ലവം അത്ഭുതാവഹമായിരുന്നു. മറ്റുള്ളവർ അസൂയയോടെയാണ് നമ്മെ വീക്ഷിച്ചത്. നമ്മുടെ കുഞ്ഞുങ്ങൾ മറ്റുള്ളവരെ വിദ്യാഭ്യാസത്തിലൂടെ പിന്നിലാക്കുന്നത് നമുക്ക് അഭിമാനത്തിന് കാരണമായി. എന്നാൽ ഇന്നും അന്നത്തെ കാര്യങ്ങൾ മാത്രമേ നമുക്ക് അഭിമാനിക്കാനുള്ളു. ഇന്ന് മറ്റു സംസ്ഥാനങ്ങൾ വിദ്യാഭ്യാസകാര്യത്തിൽ നമുക്കേറെ മുന്നിലെത്തിയിരിക്കുന്നു. വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ കാര്യത്തിലും, വിദ്യാഭ്യാസ സാധ്യതയുടെ കാര്യത്തിലും അവർ നമ്മിൽ നിന്ന് കണ്ടു പഠിച്ചവ കൂടുതൽ നല്ല രീതിയിൽ പ്രയോഗത്തിലെത്തിച്ചിരിക്കുന്നു. നമ്മുടെ കുഞ്ഞുങ്ങൾക്ക് ഉപരിപഠനത്തിന് അവരെയൊക്കെ ആശ്രയിക്കേണ്ട അവസ്ഥ. അടുത്തകാലത്ത് ഈ രംഗത്ത് കുറെയൊക്കെ സാഹചര്യങ്ങൾ പുതുതായി സൃഷ്ടിക്കാൻ നമുക്ക് സാധിച്ചെങ്കിലും അതു വളരെ വൈകിപ്പോയിരുന്നു. നല്ല വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ അഭാവം അഥവാ നല്ല വിദ്യാഭ്യാസ സ്ഥാപനങ്ങൾ ആരംഭിക്കാനുള്ള അന്തരീക്ഷത്തിന്റെ അഭാവം ഇന്നും നില നിൽക്കുന്നു. മറ്റുള്ളവർ ഇക്കാര്യത്തിൽ ഏറെ മുന്നേറിയപ്പോൾ കടുംപിടിത്തങ്ങളുമായി നാമിന്നും സങ്കുചിത നിലപാടുകളിൽ ഉറച്ചുനിൽക്കുകയാണ്. കാലാഹരണപ്പെട്ട പ്രത്യേയശാസ്ത്രങ്ങളുടെ പേരിലാണ് ഈ നിലപാടുകളെന്ന് നാമറിയണം. നമ്മുടെ കുഞ്ഞുങ്ങൾ നല്ല സാധ്യതകൾക്കുവേണ്ടി നാടും, വീടും വിട്ടു പോകുകയാണ്. ഇവിടെ ആർക്കും വേണ്ടാത്ത, നൂറ്റാണ്ടുകൾക്കു മുമ്പ് പരിഷ്കരിക്കപ്പെട്ട പുസ്തകങ്ങളും പാഠങ്ങളും സിലബസുകളുമായി വിദ്യാഭ്യാസ നാടകങ്ങൾ ആളൊഴിഞ്ഞ വേദികളിൽ അരങ്ങേറിക്കൊണ്ടിരിക്കുന്നു.




**ആരോഗ്യം**

ആരോഗ്യമേഖല കേരളത്തിന്റെ അഭിമാനമായിരുന്നു. പ്രാഥമിക ആരോഗ്യകേന്ദ്രങ്ങളിൽ തുടങ്ങി മെഡിക്കൽ കോളേജിൽ വരെ നീളുന്ന ആരോഗ്യപരിരക്ഷാശൃംഖല നമ്മുടെ പ്രത്യേകതയായിരുന്നു. രോഗത്തിന് ചികിത്സയോടൊപ്പം രോഗം വരാതിരിക്കാനുള്ള മുൻകരുതലും ഈ ആരോഗ്യരക്ഷാപദ്ധതിയുടെ ഭാഗമായിരുന്നു. എല്ലാ മേഖലകളിലുമെന്ന പോലെ ഈ മേഖലയും താറുമാറാക്കപ്പെട്ടിരിക്കുന്നു. എല്ലായിടത്തും അഴിമതി വ്യപിച്ചപ്പോൾ, ഒരു വലിയ രോഗമെന്നപോലെ ആരോഗ്യമേഖലയേയും ബാധിച്ചു. രോഗികൾ പരീക്ഷണവസ്തുക്കളും, രോഗങ്ങൾ പണസമ്പാദനമാർഗ്ഗങ്ങളുമായി മാറി. സർക്കാർ വക ആരോഗ്യകേന്ദ്രങ്ങൾ അത്യാവശ്യ സൗകര്യങ്ങൾ പോലുമില്ലാതെ ഞെരുങ്ങുന്ന അവസ്ഥ സ്വകാര്യ ആരോഗ്യ കേന്ദ്രങ്ങൾ അനാവശ്യ സൗകര്യങ്ങൾ കൊണ്ട് രോഗികളെ ഞെരുക്കുന്ന അവസ്ഥ. ഈ തക്കത്തിൽ രോഗങ്ങൾ പെരുകുന്നു. ഒരിക്കൽ പോലും കണ്ടിട്ടില്ലാത്ത തരം രോഗങ്ങൾ കേരളത്തിൽ മാത്രം പടർന്നു പെരുകുന്നു. വൃത്തിക്കും ശുചിത്വത്തിനും പേരു കേട്ട നമ്മുടെ നാട് മാലിന്യകൂമ്പാരമായി മാറിയിരിക്കുന്നു. മലിനവസ്തുക്കളും, അവശിഷ്ടങ്ങളും നാടുനീളെ നിരത്തിയിട്ടിരിക്കുന്നു. ഇതിന്റെ പേരിൽ പരസ്പരം കുറ്റം പറയുന്ന ഭരണാധികാരികൾ. കേരളത്തെക്കാൾ കൂടുതൽ അളവ് മലിനവസ്തുക്കളും, അവശിഷ്ടങ്ങളും

കൈകാര്യം ചെയ്യപ്പെടുന്ന മറ്റു സംസ്ഥാനങ്ങളും, പ്രദേശങ്ങളുമൊക്കെ സംസ്കരണത്തിന് ഫലപ്രദമായ മാർഗ്ഗങ്ങൾ കണ്ടെത്തി നടപ്പിലാക്കിയിട്ടും 'മിടുക്കരായ' നമ്മൾ പഴി പറഞ്ഞു തീർക്കുകയാണ്. ഏറ്റവും മലിനമായ സംസ്ഥാനമായി മാറാനുള്ള ശ്രമത്തിലാണോയെന്നു പോലും സംശയിച്ചു പോകുന്നു. ഈ അവസ്ഥയുണ്ടാക്കുന്ന ഗുരുതരമായ ആരോഗ്യപ്രശ്നങ്ങൾ മരുന്നുകൊടുത്തു തീർക്കാവുന്നവയല്ല. എന്നാലും അതിന്റെ പേരിൽ മരുന്നു കച്ചവടം നടത്താമെന്ന വ്യാമോഹമാകാം മാലിന്യത്തിന്റെ അംബാസഡർമാരായിത്തീരാൻ ഭരണാധികാരികളെ പ്രേരിപ്പിക്കുന്നതെന്നു തോന്നുന്നു. മറ്റൊരു ഭരണവും നടത്തിയില്ലെങ്കിലും ആശുപത്രികളെങ്കിലും നന്നായിട്ടു നടത്തിയിരുന്നെങ്കിൽ ജനത്തിന് കൊതുകുകടിക്കാതെ കിടന്നു മരിക്കുകയെങ്കിലും ചെയ്യാമായിരുന്നു.

**ഉപസംഹാരം**

ഇതിനൊക്കെയൊരു പരിഹാരമുണ്ടോ? തീർച്ചയായും. കേരളത്തിൽ സംഭവിക്കുന്നത് ലോകം മുഴുവൻ സംഭവിക്കുന്ന പ്രവണതകളുടെ ഭാഗമാണെന്നു പറഞ്ഞ് ആശ്വസിച്ചിട്ടു കാര്യമില്ല. കേരളത്തിന്റെ തനതായ പൈതൃകത്തിലേക്കും, പാരമ്പര്യത്തിലേക്കും, സംസ്കാരത്തിലേക്കും, ആത്മീയതയിലേക്കും തിരികെ പോകാനുള്ള പരിശ്രമമാണുണ്ടാകേണ്ടത്. അത് വികസനത്തെ തടസ്സപ്പെടുത്തുമെന്ന ചിന്ത



മൂഢത്തരമാണ്. വികസനത്തിന്റെ പേരിലുള്ള കെട്ടിപ്പടുക്കലിനും തച്ചുടക്കലിനുമിടയിൽ നല്ലതെല്ലാം നഷ്ടപ്പെട്ടതല്ലാതെ അക്കാരണത്താൽ നാം ഒന്നും പുതുതായി നേടിയില്ല. ധാർമ്മികമൂല്യങ്ങൾ നഷ്ടപ്പെടുത്തിക്കൊണ്ടുള്ള പുരോഗതി നമുക്കാവശ്യമില്ല. കാരണം ഒരു ജനതയുടെ നാശത്തിനാകും അത് വഴിതെളിക്കുക. ആരെയെങ്കിലും ഇക്കാര്യത്തിൽ പഴിച്ചിട്ട് കാര്യമില്ല. ഇന്നത്തെ അവസ്ഥയ്ക്ക് നാമെല്ലാമാണ് ഉത്തരവാദികൾ. കൂടുതൽ ദുരവസ്ഥകളിലേക്ക് പോകാതെ 'ദൈവത്തിന്റെ സ്വന്തം നാടായി' ഇതിനെ നിലനിർത്താനുള്ള ഉത്തരവാദിത്വവും നമ്മിൽ തന്നെ നിക്ഷിപ്തമാണ്. അതിനു വേണ്ടി പരിശ്രമിക്കുമെന്നും വീണ്ടും ഒരു മാതൃകാ സംസ്ഥാനമായി ഇതിനെ പുനഃപ്രതിഷ്ഠിക്കുമെന്നും നമുക്ക് പ്രതിജ്ഞയെടുക്കാം.






# കുടുംബം

## ദൈവത്തിന്റെ വാസഗേഹം

സി. മൈക്കിൾ എസ്. ഐ. സി

ദൈവം മധ്യത്തിൽ വസിക്കുന്നവരുടെ കൂട്ടമാണ് കുടുംബം. രണ്ടോ മൂന്നോ പേർ എന്റെ നാമത്തിൽ ഒരുമിച്ചുകൂടുന്നിടത്ത് അവരുടെ മദ്ധ്യേ ഞാനുണ്ടായിരിക്കും . (മത്താ 18/20)

ദൈവം ആശീർവദിക്കുന്ന വിവാഹം-കുടുംബം- അവിടെ വസിക്കുന്നു. കാനായിൽ ഒരു വിവാഹത്തെയും കുടുംബത്തെയും അനുഗ്രഹിച്ചുകൊണ്ട് യേശു പരസ്യജീവിതം ആരംഭിക്കുന്നു. അവിടെ യേശുവും പരി. കന്യാമറിയവും അപ്പസ്തോലന്മാരും ഉണ്ടായിരുന്നു. ആശീർവദിക്കപ്പെടുന്ന എല്ലാ കുടുംബങ്ങളോടും കൂടെ പരിശുദ്ധത്രിത്വവും മാതാവും അപ്പോസ്തോല സമൂഹവും മാലാഖമാരും സ്വർഗ്ഗവും ഉണ്ടായിരിക്കും.

സ്നാപക യോഹന്നാന്റെ മാതാപിതാക്കളായ സഖറിയ പുരോഹിതനെയും എലിസബത്തിനെയും കുറിച്ച് വചനം പറയുന്നതു ഇങ്ങനെ:- അവർ ദൈവത്തിന്റെ മുമ്പിൽ നിതിനിഷ്ഠരും കർത്താവിന്റെ കല്പനകളും പ്രമാണങ്ങളും കുറ്റമറ്റവിധം അനുസരിക്കുന്നവരും ആയിരുന്നു. (ലൂക്കാ 1/6) എല്ലാ മാതാപിതാക്കളുടെയും പ്രഥമ കർത്തവ്യം ഇതുതന്നെ.

മാതാപിതാക്കളുടെ പ്രാർത്ഥനയ്ക്കുള്ള ഉത്തരമായിരുന്നു സ്നാപകയോഹന്നാൻ. പ്രാർത്ഥനയുടെ ഫലമായുള്ള മക്കൾ ജനിക്കുന്ന പവിത്രവേദിയാണ് കുടുംബം. നല്ല മക്കളെ ലഭിക്കുവാൻ വിവാഹത്തിന് എത്രനാൾ മുമ്പേ ഒരുങ്ങണം എന്ന ചോദ്യത്തിന് വിവാഹത്തിന് പതിനഞ്ചു വർഷം മുമ്പേ പ്രാർത്ഥിച്ചൊരുങ്ങണം എന്നായിരുന്നു ഉത്തരം.

അവന് യോഹന്നാൻ എന്ന് പേരിടണം. മക്കൾക്ക് അർത്ഥമുള്ളതും, തിരുവചനപ്രകാരവും പാരമ്പര്യപ്രകാരവുമുള്ളതുമായ പേരുകളാണ് നൽകേണ്ടത്. മാതാപിതാക്കൾക്ക് ആനന്ദവും സന്തുഷ്ടിയും ഉളവാക്കുന്ന മക്കൾക്കായി പ്രാർത്ഥിക്കണം. അനേകായിരങ്ങൾക്ക് ആഹ്ലാദമുണ്ടാകത്തക്കവിധം ജീവിക്കുന്ന മക്കളെ നൽകുവാനും കർത്താവിന്റെ സന്നിധിയിൽ വലിയവരായ, വിലപ്പെട്ട മക്കളെ നൽകുവാനും പ്രാർത്ഥിക്കണം. മാതൃഗർഭത്തിൽ വച്ചുതന്നെ ആ മക്കൾ പരിശുദ്ധാന്മാവിൽ നിറയണം. ജനത്തെ ദൈവത്തിലേക്കു നയിക്കുന്ന, പാപമോചനം വഴിയുള്ള രക്ഷയെക്കുറിച്ച് സകലജനത്തിനും അറിവു കൊടുക്കുന്ന, കൃപയുള്ള മക്കൾ ജനിക്കുന്ന ഇടമാണ് കുടുംബം. ശിശു വളർന്നു. ജ്ഞാനം നിറഞ്ഞു ശക്തനായി, ദൈവത്തിന്റെ കൃപ അവന്റെ മേൽ ഉണ്ടായിരുന്നു. (ലൂക്ക 2/40) മക്കൾ ജ്ഞാനത്തിലും പ്രായത്തിലും ദൈവത്തിന്റെയും മനുഷ്യരുടെയും പ്രീതിയിലും വളർന്നു വരുന്ന ഇടമാണ് കുടുംബം. ഒന്നാമതായി ദൈവത്തിന്റെ കാര്യങ്ങളിൽ വ്യാപൃതരാകേണ്ടതാണ് എന്ന അറിവ് മക്കൾക്കു ലഭിക്കേണ്ട ഇടമാണ് കുടുംബം.

ഓരോ കുഞ്ഞിന്റെയും മാമോദീസാ വേളയിൽ സ്വർഗ്ഗത്തിൽ നിന്നൊരാംശംസ ലഭിക്കുന്നു: നീ എന്റെ പ്രിയ പുത്രൻ/പുത്രി നിന്നിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു.

പ്രഭാതത്തിലും സന്ധ്യയിലും രാത്രിയിലും എന്നല്ല ആത്മാവു ദാഹിക്കുമ്പോഴൊക്കെയും പിതാവായ ദൈവത്തോടു പ്രാർത്ഥിക്കുന്ന യേശുവിനെപ്പോലെ നമ്മുടെ കുടുംബങ്ങളും ഒന്നിച്ചും ഒറ്റയ്ക്കും പരിശുദ്ധത്രിത്വത്തിലേക്ക് പ്രാർത്ഥനയോടെതിരിയുന്ന ഒരു ശീലം വളർത്തിയെടുക്കണം. സ്വർഗ്ഗത്തിനും ഭൂമിക്കും ഇടയ്ക്ക് ഒട്ടും അകലമില്ല. വിളിച്ചാൽ ഉടൻ വിളികേൾക്കും.

കൂദാശപരമായ ജീവിതത്തിനുള്ള നിഷ്ഠ കുടുംബത്തെ ബലിഷ്ഠമാക്കുന്നു, പ്രത്യേകിച്ച് വി. കുമ്പസാരവും വി. കുർബ്ബാനയും. കോടിക്കണക്കിനു രൂപാ കൊടുത്താൽ പോലും പാപമോചനം ലഭിക്കില്ല. കാരണം പാപം മോചിക്കുവാൻ ദൈവത്തിനു മാത്രമേ കഴിയൂ. ആ മഹാദാനമാണ്, പുരോഹിതന് പാപമോചനാധികാരം നൽകിക്കൊണ്ട് നമുക്കു സൗജന്യമായി നൽകിയിരിക്കുന്നത്. (യോഹ 20/22-23) കർത്താവായ യേശുക്രിസ്തുവിന്റെ ശരീരം ഭക്ഷിക്കുവാനും തിരുരക്തം പാനം ചെയ്യുവാനും വി. കുർബ്ബാനയിലൂടെ നമുക്കു നൽകുന്ന അവസരം എത്ര മനോഹരമാണെന്ന് മനസ്സിലാക്കാൻ പോലും കഴിയാത്ത വിധം അത്ര ഉന്നതമാണ്. കുടുംബത്തിൽ നിന്ന് ഒരാളെങ്കിലും എല്ലാ ദിവസവും വി. കുർബ്ബാനയിൽ സംബന്ധിക്കുവാനും ഈശോയെ സ്വീകരിച്ച് ഭവനത്തിലേക്ക് കൊണ്ടു വരുവാനും തീരുമാനിച്ചാൽ അതിൽപരമൊരു അനുഗ്രഹം ആ കുടുംബത്തിന് എന്തുണ്ട്?

എനിക്കു വിശന്നു നിങ്ങളെനിക്കു ഭക്ഷിക്കുവാൻ തന്നു എന്നു തുടങ്ങുന്ന നിത്യവിധിയാകുന്ന അവസാന പരീക്ഷയുടെ ചോദ്യങ്ങൾക്ക് ഉത്തരം നൽകിക്കൊണ്ട് ജീവിച്ചാൽ അതു ബുദ്ധിയാകും യേശുവിന്റെ-കർത്താവിന്റെ-വർഷത്തിന്റെ എണ്ണം അനുസരിച്ച് (ഉദാ. 2013) എല്ലാ വർഷവും അത്രയും സഹായങ്ങൾ ഓരോ ഇടവകയായി ചെയ്തു കൊടുക്കുവാൻ കുടുംബങ്ങൾ തീരുമാനിച്ചാൽ നമുക്കു നിത്യഭാഗ്യത്തിനും ജനതകൾക്ക് സാക്ഷ്യത്തിനും കാരമമാകും. അതുപോലെ പുനരൈക്യത്തിൽ ഭാഗ്യം അനുഭവിക്കുന്ന ഓരോ കുടുംബവും ഓരോ വർഷവും അതതു പുനരൈക്യവർഷത്തിന്റെ എണ്ണം (ഉദാ. 83-ഈ വർഷം-അനുസരിച്ച് മറ്റുള്ളവർക്ക് തങ്ങളാൽ കഴിയുന്ന സഹായം ഭക്ഷണം, വസ്ത്രം, രോഗിസന്ദർശനം, വൃദ്ധരും അനാഥരും വികലാംഗരും തുടങ്ങിയവർക്ക് ആവശ്യമായ സഹായം ചെയ്തു കൊടുക്കുമെന്ന് തീരുമാനിച്ച് അതു നടപ്പാക്കാം. ഓരോ വ്യക്തിക്കും ഈ ഭൂമിയിൽ ജീവിക്കുന്ന വർഷമനുസരിച്ചും നന്മ ചെയ്യുമെന്ന് തീരുമാനിച്ചാൽ എത്ര കോടി നന്മകൾ നമുക്ക് ബോധപൂർവ്വം ചെയ്യുവാൻ കഴിയും. ഉദാഹരണമായി 5 ലക്ഷം പുനരൈക്യമക്കൾ ഒരു വർഷം 50 നന്മയെങ്കിലും ചെയ്താൽ 2 കോടി 50 ലക്ഷം നന്മ ഒരു വർഷം ബോധപൂർവ്വം നമ്മുടെ സ്വർഗ്ഗീയ അക്കൗണ്ടിൽ ഇടാൻ പറ്റും. ഇത്തരം അക്കൗണ്ട് നമുക്ക് നൂറുകണക്കിന് ഹെഡ്ഡിൽ ഇടാൻ പറ്റും. നിത്യജീവന്റെ പുസ്തകത്തിൽ പേര് രജിസ്റ്റർ ചെയ്യുകയും വേണമല്ലോ. ഇത്തരം കാര്യങ്ങൾ കുടുംബത്തിൽ സജീവ ചർച്ചയ്ക്ക് വിഷയമാക്കുകയും തീരുമാനങ്ങളെടുത്ത് പ്രയോഗത്തിൽ വരുത്തുകയും മാസംതോറും ആഴ്ചതോറും തന്നെ പുരോഗതി വിലയിരുത്തുകയും ചെയ്താൽ ഗുണം പലതുണ്ട്. ഇതിലൊന്ന് ഇവയാണ് വിലപ്പെട്ടതെന്നും ടിവി സീരിയൽ, സിനിമ, ഇന്റർനെറ്റ്, മൊബൈൽ തുടങ്ങിയവയുടെ ദുരുപയോഗം അമിതോപയോഗം ഇവ നരകത്തിലേക്കുള്ള പാസ്പോർട്ട് ആണെന്നും മനസ്സിലാകും. താരാരാധന എന്ന മഹാ വിപത്തിൽ നിന്ന് യുവത്വത്തെ രക്ഷപ്പെടുത്താനും സാധിക്കും.

കത്തോലിക്കാ സഭയോടുള്ള കൂറും വിശ്വസ്തതയും കുടുംബത്തിനു ലഭിച്ച മഹാ ഭാഗ്യം. സഭ ജീവിക്കുന്ന ദൈവത്തിന്റെ സഭയും സത്യത്തിന്റെ തൂണും കോട്ടയുമായ ദൈവഭവനവും (1 തിമോ 3/15) ആണെന്ന ഉറപ്പും പത്രോസിൽ പണിയപ്പെട്ട സഭയാണ് സത്യസഭ എന്ന ബോധ്യവും (മത്താ 16/18) കുടുംബങ്ങൾക്ക് ഭദ്രത നൽകും 83-ാം പുനരൈക്യവർഷത്തിൽ 83 പേരോടെങ്കിലും സത്യസഭയെക്കുറിച്ച് പറയാമല്ലോ.

പരിശുദ്ധാത്മാഭിഷേകം ഒരു ക്രിസ്ത്യാനിക്ക് അനിവാര്യം. അപ്പോസ്തലന്മാർ പരിശുദ്ധമറിയത്തിന്റെ മധ്യസ്ഥതയിൽ പ്രാർത്ഥിച്ച് പരിശുദ്ധാത്മാഭിഷേകം പ്രാപിച്ച ശേഷമാണ് സുവിശേഷപ്രഘോഷണത്തിനായി ഇറങ്ങിയത്. സുവിശേഷ പ്രവർത്തനം ഓരോ കുടുംബത്തിന്റെയും വ്യക്തിയുടെയും സവിശേഷ കർത്തവ്യമായി ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് ഗിരിദീപത്തിൽ വ്യക്തമാക്കുന്നു. ലോകമെങ്ങും പോയി സുവിശേഷം അറിയിക്കണമെന്നും സ്നാനം നൽകണമെന്നും വിശ്വസിക്കുന്നവർക്ക് ചില അടയാളങ്ങളുണ്ട് എന്നും യേശു പറഞ്ഞു. പരിശുദ്ധാത്മാവിലാണ് ഇതു സാധിക്കേണ്ടത്. അതിനായി പ്രത്യേകം ശ്രദ്ധിക്കണം. പരിശുദ്ധാത്മാവിനെക്കുറിച്ചോ വരദാനഫലങ്ങളെക്കുറിച്ചോ അജ്ഞരായ മക്കൾ ഒരു കുടുംബത്തിലും ഇടവകയിലും ഉണ്ടാകാതിരിക്കുവാൻ ശ്രദ്ധിക്കണം. ഏറ്റം ഉൽകൃഷ്ണ ഫലമായ സ്നേഹം പരിശീലിക്കുന്ന കളരിയാകാം കുടുംബം. (1 കൊറി 13/)

കുടുംബങ്ങൾ രക്ഷയുടെ കേന്ദ്രങ്ങളാകണം. സക്കേവൂസ് രക്ഷകനെയുംകൊണ്ടു വന്ന് ഭവനത്തിന് രക്ഷ നൽകാൻ പശ്ചാത്തപിച്ച് പരിഹാരം ചെയ്യുന്നു. സമരിയാക്കാരി പശ്ചാപിച്ച് ജീവന്റെ ഉറവയായ യേശുവിനെ സ്വീകരിക്കുകയും ദേശക്കാർക്ക് കാട്ടിക്കൊടുക്കുകയും ചെയ്തു.

കുടുംബങ്ങൾ മദ്ധ്യസ്ഥ പ്രാർത്ഥനാ കേന്ദ്രവുമാകണം. (Acts 12/18) ആദ്യത്തെ മാർപ്പാപ്പയായ വി. പത്രോസ് ശ്ലീഹായ്ക്കു വേണ്ടി ഒരു കുടുംബത്തിൽ നടത്തിയ മദ്ധ്യസ്ഥ പ്രാർത്ഥന ഇരുമ്പു ചങ്ങലകളും ഇരുമ്പു കവാടങ്ങളും തകർത്ത് അദ്ദേഹത്തെ ദൈവദൂതൻ മോചിപ്പിക്കുന്നത് നാം വായിക്കുന്നണ്ടല്ലോ. പ്രാർത്ഥനയുടെ ശക്തി അറിയുന്ന കുടുംബങ്ങൾ ഈ അടുത്ത കാലത്ത് പരിശുദ്ധ ഫ്രാൻസിസ് പാപ്പായുടെ ആഹ്വാനമനുസരിച്ച് ലോകമെങ്ങുമുള്ള കത്തോലിക്കാ സമൂഹം ഒറ്റ കുടുംബമെന്നപോലെ പ്രാർത്ഥിച്ചതിന്റെ ഫലം കണ്ടു തുടങ്ങിയിട്ടുണ്ടല്ലോ

ദൈവവിളിയുടെ ഈറ്റില്ലമാണ് കുടുംബം ദൈവം നിശ്ചയിക്കുകയും മാതൃഗർഭത്തിൽ സംഭവിക്കുകയും ചെയ്യുന്ന ഒന്നാണ്. സന്യാസ-പൗരോഹിത്യ-വിളി അതുകൊണ്ട് ആ കാലയളവ് ഏറ്റം പരിശുദ്ധമായി അമ്മമാരും വീട്ടുകാരും ആചരിക്കണം.

അനുഗ്രഹത്തിന്റെ പവിത്രസങ്കേതമാണ് കുടുംബം മാതാപിതാക്കൾ മക്കളെ അനുഗ്രഹിക്കണം. മക്കളുടെ അനുഗ്രഹമാണ് മാതാപിതാക്കൾ എന്നറിഞ്ഞ് അവരെയും അനുഗ്രഹിക്കുകയും നിരന്തരം പ്രാർത്ഥിക്കുകയും ചെയ്യണം. വൃദ്ധമാതാപിതാക്കളെയും കിടപ്പുരോഗികളെയും നിസ്സാഹയരെയും പ്രത്യേകം താൽപര്യത്തോടെ ശുശ്രൂഷിക്കണം.

അനുഗ്രഹത്തിന്റെ ഉള്ളറയിൽ ദൈവത്തിനു സ്ഥാനം നൽകണമെന്ന് അഭിവന്ദ്യ മാർ ഈവാനി

യോസ് പിതാവ് ആഗ്രഹിക്കുകയും അതിനായി ബഥനി സന്യാസിനി സമൂഹം സ്ഥാപിക്കുകയും ചെയ്തു. ഗൃഹത്തിന്റെ ഉള്ളറകൾ നമുക്കു വിശുദ്ധീകരിക്കാം. പരസ്പരം സ്നേഹിച്ച്, സംശയിക്കാതെ, പരസ്പരം പാദങ്ങൾ കഴുകി, പൂർണ്ണമായി ക്ഷമിച്ച്, സഹനത്തിൽ പ്രത്യാശവച്ച്, പരസ്പരം ബഹുമാനിച്ച്, വിനയത്തോടെ, പ്രോത്സാഹിപ്പിച്ച് സത്യസന്ധരായി, മദ്യപാനി ദുശ്ശീലങ്ങൾ വർജ്ജിച്ച്, ദാമ്പത്യ വിശ്വസ്തത പാലിച്ച്, മാധ്യമങ്ങളെ മനസ്സിലാക്കി, അസൂയയില്ലാതെ, വിദ്വേഷമകറ്റി, ധനാശക്തിയില്ലാതെ, പക്ഷപാതം കാണിക്കാതെ, പുഞ്ചിരി നൽകി, സന്തോഷത്തോടെ ഇടവിടാതെ പ്രാർത്ഥിച്ച്, എപ്പോഴും നന്ദി പറഞ്ഞ് സ്തോത്രം ചെയ്ത് വിവാഹമോചനത്തിന് ഇടവരുത്താതെ, ഗർഭച്ഛിദ്രം ഇല്ലാതെ, ഭവനങ്ങൾ വിശുദ്ധീകരിക്കാം. വിപ്ലവകാരികളായ മക്കളെ സ്നേഹിച്ച് ക്ഷമിച്ച് തിരുരക്തത്താൽ വിശുദ്ധീകരിച്ച് ഉത്തമരാക്കുവാൻ സാധിക്കും.

വേദപുസ്തകം നിരന്തരം വായിച്ച്, പാലിച്ച്, ഉരുവിട്ട്, രാപകൽ ധ്യാനിച്ച് നിർഭയരാകാം. ശക്തരും ധീരരുമാകാം. (ജോഷ്വാ 1/5) നമ്മുടെ ദൈവവും കർത്താവുമായ സർവ്വശക്തന്റെ തൃക്കരങ്ങളിലേക്ക് നമ്മുടെ വലം കരം വച്ചു കൊടുക്കാം. അവിടുന്ന് നയിക്കും. ധൈര്യമായിരിക്കുവിൻ-ഞാനാണ് ഭയപ്പെടേണ്ടാ എന്നു പറയുന്ന യേശുവും നമ്മെ സ്നേഹിച്ച് നമ്മിൽ വസിക്കുവാൻ വരുന്ന പിതാവലും സഹായകനായ പരിശുദ്ധാത്മാവും സ്വർഗ്ഗരാജ്ഞിയായ പരിശുദ്ധമറിയവും വി. യൗസേപ്പുപിതാവും മാലാഖമാരും പരിശുദ്ധരും ഒപ്പം ഉള്ളവരായ നാം എത്രയോ ഭാഗ്യമുള്ളവർ. നമുക്ക് സഭയായി ദൈവത്തെ മഹത്വപ്പെടുത്താം.


With best Compliments from:








# വിശ്വാസത്തിന്റെ വെളിച്ചം (Lumen Fidei)

## ഫ്രാൻസിസ് മാർപാപ്പായുടെ പ്രഥമ ചാക്രിക ലേഖനം

**ഡോ. തോമസ്കുട്ടി പനച്ചിക്കൽ**

കാലാകാലങ്ങളിൽ ദൈവജനത്തിനാവശ്യമായ മാർഗ്ഗനിർദ്ദേശങ്ങൾ നൽകുതിനായി മാർപാപ്പാമാർ പരിശുദ്ധാത്മാപ്രേരിതരായി പുറപ്പെടുവിക്കുന്ന ലേഖനങ്ങളാണ് ചാക്രികലേഖനങ്ങൾ. ഇത്തരം ചാക്രികലേഖനങ്ങൾക്ക് വലിയ മാധ്യമ ശ്രദ്ധയും വിശാലസമൂഹത്തിലെ വിലയിരുത്തലുകളും ഉണ്ടാകാറുണ്ട്. കത്തോലിക്കരോ, ക്രൈസ്തവരോ മാത്രമല്ല, ഇന്ന് ലോകം തന്നെ ഏറ്റം ശ്രദ്ധയോടെ കാതോർക്കുന്ന ഒരു സ്വരമാണ് പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പായുടേത്. അതുകൊണ്ട് തന്നെ അദ്ദേഹത്തിന്റെ ചാക്രികലേഖനങ്ങളെയും ലോകം ശ്രദ്ധയോടെയാണ് കാത്തിരിക്കുന്നത്.

ഫ്രാൻസിസ് മാർപാപ്പാ തന്റെ പ്രധാനാചാര്യത്വത്തിലെ പ്രഥമ ചാക്രികലേഖനം Lumen Fidei (വിശ്വാസത്തിന്റെ വെളിച്ചം), വിശുദ്ധ പത്രോസ് പൗലോസ് അപ്പസ്തോലന്മാരുടെ തിരുന്നാൾ ദിനമായ ജൂൺ 29ന് വിശുദ്ധ പത്രോസിന്റെ ബസിലിക്കയിൽ വച്ച് സഭയ്ക്ക് നൽകി. വിവിധ കാരണങ്ങളാൽ ഈ ചാക്രികലേഖനം ശ്രദ്ധേയമാണ്. 'ബനഡിക്ട് പതിനാറാമൻ മാർപാപ്പായുടെയും അദ്ദേഹത്തിന്റെ പിൻഗാമി ഫ്രാൻസിസ് മാർപാപ്പായുടെയും പ്രധാനാചാര്യത്വങ്ങൾ തമ്മിൽ ബന്ധിപ്പിക്കുവാൻ 'വിശ്വാസത്തിന്റെ വെളിച്ചം' എന്ന ചാക്രികലേഖനം ഉപകരിച്ചു എന്ന് ജിയോവാനി മരിയ വിയാൻ എഴുതുന്നു (ഒസ്സെർവത്തോരേ. 20(18), ജൂലൈ 2013). തന്റെ പ്രഥമ ചാക്രികലേഖനത്തിന്റെ ആദ്യപേജുകളിൽ ഫ്രാൻസിസ് മാർപാപ്പാ പറയുന്നതിങ്ങനെയാണ്: 'വിശ്വാസത്തെകുറിച്ചുള്ള ഈ വിചിന്തനങ്ങൾ, സ്നേഹത്തെക്കുറിച്ചും പ്രത്യാശയെക്കുറിച്ചും തന്റെ ലേഖനത്തിൽ ബനഡിക്ട് മാർപാപ്പാ എഴുതിയിട്ടുള്ളതിന് അനുരൂപമാകുവാൻ ഉദ്ദേശിച്ചുള്ളവയാണ്. വിശ്വാസം എന്ന ദൈവീക പുണ്യത്തെ കുറിച്ച് സഭയുടെ പ്രബോധന വികാരം ഉദ്ബോധിപ്പിക്കുന്നവയുടെ തുടർച്ചയാണിത്. വിശ്വാസത്തെകുറിച്ചുള്ള ഒരു ചാക്രികലേഖനത്തിന്റെ കരടുരൂപം ബനഡിക്ട് മാർപാപ്പാ തന്നെ പൂർത്തിയാക്കിയിട്ടുണ്ട്. ഇതിൽ എനിക്ക് അദ്ദേഹത്തോട് അഗാധമായ കൃതജ്ഞതയുണ്ട്. (നം.7)' '

'ബനഡിക്ട് പതിനാറാമൻ മാർപാപ്പായുടെ 'ഒസ്യത്ത്' എന്നും ഫ്രാൻസിസ് മാർപാപ്പായുടെ പ്രധാനാചാര്യത്വത്തിന്റെ ആമുഖപ്രഭാഷണം എന്നുമാണ് റോബർട്ട് പി. ഇമ്പെല്ലി 'അമേരിക്ക' എന്ന മാസികയിൽ ഈ ചാക്രിക ലേഖനത്തെകുറിച്ച് പറഞ്ഞിട്ടുള്ളത്. ഇതിലെ 'വിശ്വാസവും യുക്തിയും' തമ്മിലുള്ള ബന്ധത്തെ പരാമർശിക്കുന്ന ഭാഗം അതീവ ശ്രദ്ധേയമാണ് എന്ന് സ്പാനീഷ് വർത്തമാനപത്രമായ 'ലാ റാസോ' റിപ്പോർട്ട് ചെയ്യുന്നു. 'ഏറെയും ബനഡിക്ട് പതിനാറാമന്റെയും ആകമാനം ഫ്രാൻസിസ്

മാർപാപ്പായുടെയും എന്നാണ് ഒരു ഇറ്റാലിയൻ വർത്തമാനപത്രം ഈ ചാക്രികലേഖനത്തെ വിശേഷിപ്പിച്ചത്.

പ്രസ്തുത ചാക്രികലേഖനത്തിന്റെ സവിശേഷതകളിലൊന്നായി ചൂണ്ടികാണിക്കപ്പെടുന്നത്, കൂട്ടായ്മയുടെ പ്രതീകമായ 'നമ്മൾ' (We) എന്ന പദപ്രയോഗത്തിന് നൽകിയിട്ടുള്ള പ്രാധാന്യമാണ്. മാർപാപ്പ എഴുതുന്നു: 'അപ്പസ്തോലിക പിന്തുടർച്ചയെ ദൈവകൃപയിലൂടെ സഭാ സ്മരണയുടെ നിർബാധമായ തുടർച്ച ഉറപ്പാക്കപ്പെടുകയും വിശ്വാസ സമൃദ്ധിയുടെ ഉറവിടത്തിലേക്കുള്ള സുനിശ്ചിത കവാടത്തിലേക്ക് നാം പ്രവേശിക്കുകയും ചെയ്യുന്നു. (നം. 49)

ചാക്രികലേഖനത്തിന്റെ ആരംഭത്തിൽ മാർപാപ്പാ വി. യോഹാന്റെ സുവിശേഷത്തിൽ നിന്ന് ഉദ്ധരിച്ചുകൊണ്ട് യേശുവിന്റെ ആഗമനോദ്ദേശ്യം എടുത്ത് കാട്ടുന്നു. എന്നിൽ വിശ്വസിക്കുന്നവരാരും അന്ധകാരത്തിൽ വസിക്കാതിരിക്കേണ്ടതിന് ഞാൻ വെളിച്ചമായി ലോകത്തിലേക്ക് വന്നിരിക്കുന്നു (യോഹ. 14:46). വി. പൗലോസ് അതേ പ്രതിരൂപം തന്നെ ഉപയോഗിക്കുന്നുണ്ട്: 'അന്ധകാരത്തിൽ നിന്നും വെളിച്ചം ഉദിക്കട്ടെ എന്ന് പറഞ്ഞ ദൈവം തന്നെയാണ് ഞങ്ങളുടെ ഹൃദയങ്ങളെ പ്രകാശിപ്പിക്കുന്നത് (2 കോറി.4:6)'. മാർപാപ്പാ തുടർന്നിങ്ങനെ പറഞ്ഞിരിക്കുന്നു: 'ക്രൈസ്തവർ ജീവൻ നൽകുന്ന പ്രകാശമായ യേശുവിനെ യഥാർത്ഥ സൂര്യനായി വിളിച്ചപേക്ഷിച്ചു. നമുക്ക് മുമ്പ് തന്നെ ഉള്ളവനും സുരക്ഷയ്ക്കും ജീവൻ പടുത്തുയർത്തുന്നതിനും നമുക്കാശ്രയിക്കാവുന്നവനുമായ ജീവിക്കുന്ന ദൈവവുമായിട്ടുള്ള കണ്ടുമുട്ടലിൽ നിന്നാണ് വിശ്വാസം ജനിക്കുന്നത്'. (നം.4)

'നാം സ്നേഹത്തിൽ വിശ്വസിച്ചിരിക്കുന്നു' എന്ന് ഒന്നാം അധ്യായത്തിൽ, വിശ്വാസത്തിൽ നമ്മുടെ പിതാവായ അബ്രഹാമിന്റെ മാതൃക എടുത്തു പറഞ്ഞിരിക്കുന്നു. അഞ്ചാം അധ്യായത്തിൽ പ്രതിപാദിക്കുന്നത് ഇസ്രായേലിന്റെ വിശ്വാസത്തെക്കുറിച്ചാണ്. 'ദൈവത്തിന്റെ സ്നേഹം തങ്ങളുടെ യാത്രയിൽ കുഞ്ഞിലെ തോളിലേറ്റി നടക്കുന്ന ഒരു പിതാവിന്റെ സ്നേഹം പോലെ അവർക്ക് അനുഭവപ്പെട്ടു.'(നം.12). ആഗതനായ യേശുവിലല്ല, വരാനിരിക്കുന്ന യേശുവിലുള്ള വിശ്വാസം വഴിയാണ് ഗോത്രപിതാക്കൾ രക്ഷ പ്രാപിച്ചത് എന്ന വിശുദ്ധ അഗസ്തിനോസിന്റെ വാക്കുകൾ പരിശുദ്ധ പിതാവ് ഉദ്ധരിക്കുന്നുണ്ട്. യേശുവിനെ വെറുതെ ഉറ്റുനോക്കകയല്ല വിശ്വാസം, മറിച്ച്, യേശു സ്വന്തം കണ്ണുകളാൽ കാണുന്നതുപോലെ എല്ലാം കാണുകയാണു വിശ്വാസം. യേശുവിനോടുള്ള ഒരു പങ്കുച്ചേരലാണിത്. (നം. 18). ചാക്രികലേഖനത്തിന്റെ 22-ാം ഖണ്ഡികയിൽ വിശ്വാസത്തിന്റെ സഭാപരമായ മാനം വിശദീകരിച്ചിരിക്കുന്നു. 'വിശ്വാസം അനിവാര്യമാംവിധം സഭാപരമാണ്; അത് പ്രഘോഷിക്കപ്പെടുന്നതും സഭാഗോത്രത്തിനുള്ളിൽ നിന്നുമാണ് (നം.22).

'വിശ്വസിക്കുന്നില്ലെങ്കിൽ നിനക്ക് സുസ്ഥിതി ലഭിക്കുകയില്ല' എന്ന രണ്ടാം അധ്യായത്തിൽ വിശ്വാസവും സത്യവും തമ്മിലുള്ള ബന്ധത്തെ കുറിച്ച് പ്രതിപാദിക്കുന്നു. വിശ്വാസജ്ഞാനത്തിൽ, കേഴ്വിയും കാഴ്ചയും തമ്മിലുള്ള ബന്ധത്തെ കുറിച്ച് ഖണ്ഡിക 30-ൽ പറഞ്ഞിരിക്കുന്നു. യേശുവിലുള്ള വിശ്വാസത്തിന്റെ വെളിച്ചം ദൈവത്തെ അന്വേഷിക്കുന്ന ഏവരുടെയുംപാതയിൽ പ്രത്യാശ ചൊരിയുകയും വ്യത്യസ്ത മതവിശ്വാസികളുമായി സംവദിക്കുവാനുള്ള ക്രൈസ്തവ മോചിതമായ തുറവി നൽകുകയും ചെയ്യുന്നു. (നം. 35).

'എനിക്ക് ലഭിച്ചതു ഞാൻ നിങ്ങൾക്ക് ഏല്പിച്ചു തന്നു' എന്നു മൂന്നാം അദ്ധ്യായത്തിൽ സഭ നമ്മുടെ വിശ്വാസത്തിന്റെ മാതാവ് എന്ന വിഷയം സവിസ്തരം പ്രതിപാദിക്കുന്നു. കൂദാശകൾ വഴി വിശ്വാസത്തിന്റെ പ്രസരണം സഭയിലൂടെ സംഭവിക്കുന്നു. 'വിശ്വാസത്തിന്റെ പ്രസരണം പ്രധാനമായും പ്രഥമമായും സംഭവിക്കുന്നത് ജ്ഞാനസ്നാനത്തിലാണ്'(നം.41). തുടർന്ന് വിശ്വാസവും പ്രാർത്ഥനയും പത്തുകൽപ്പനകളും തമ്മിലുള്ള ബന്ധത്തെ കുറിച്ച് വിവരിക്കുന്നു.

'ദൈവമായ കർത്താവ് അവർക്കായി ഒരു നഗരം തയ്യാറാക്കുന്നു' എന്ന നാലാം അദ്ധ്യായത്തിൽ വിശ്വാസവും പൊതുനന്മയും, വിശ്വാസവും കുടുംബവും, വിശ്വാസവും സമൂഹത്തിൽ ജീവിക്കുന്നതിനുള്ള വെളിച്ചം, വിശ്വാസം സഹനത്തിൽ ആശ്വാസവും ശക്തിയും എന്നിങ്ങനെ വിശ്വാസത്തെ പല മേഖലകളുമായി ബന്ധപ്പെടുത്തിയുള്ള വിചിന്തനമാണുള്ളത്. സഭയുടെ മാതാവും നമ്മുടെ വിശ്വാസത്തിന്റെ അമ്മയുമായ പരിശുദ്ധ മറിയത്തിലേക്ക് തിരിയാം എന്ന് ആഹ്വാനം ചെയ്ത് കൊണ്ട് മറിയത്തോടുള്ള അതി മനോഹരമായ ഒരു പ്രാർത്ഥനയോടെയാണ് പരിശുദ്ധപിതാവ് ചാക്രികലേഖനം ഉപസംഹരിക്കുന്നത്.

നാല് അധ്യായങ്ങളിലായി 60 ഖണ്ഡികകളിൽ പരിശുദ്ധ പിതാവ് ആനുകാലിക ജീവിതത്തിൽ വിശ്വാസത്തെ ബലപ്പെടുത്തുന്നതിന് ആവശ്യമുള്ളവ അവതരിപ്പിക്കുമ്പോൾ, ചാക്രികലേഖനത്തിലുടനീളം ഫ്രാൻസിസ് മാർപാപ്പായുടെ തനതായ ശൈലി അതായത് ഒരു പിതാവ് തന്റെ മക്കളോടു സ്നേഹപൂർവ്വം സംഭാഷണം നടത്തുന്ന ഒരുനുഭവമാണ് വായനക്കാർക്ക് അനുഭവവേദ്യമാക്കുന്നത്. ഏറ്റവും ലളിതമായ ആഖ്യാന ശൈലിയിൽ ഗഹനങ്ങളായ ദൈവശാസ്ത്രസത്യങ്ങൾ പണ്ഡിത ഗ്രന്ഥങ്ങളുടെ പിൻബലത്തോടെ അവതരിപ്പിച്ചിരിക്കുന്നു. പരിശുദ്ധ പിതാവിന്റെ പ്രഥമചാക്രികലേഖനം വിശ്വാസികളുടെ ഹൃദയങ്ങളിൽ വെളിച്ചം പരത്തുന്നു എന്നതിൽ നമുക്ക് ദൈവപിതാവിന് നന്ദി കരേറ്റാം.







## ക്രിസ്തു നിങ്ങളെ കാത്തിരിക്കുന്നു

## - റിയോ 2013

# ലോക യുവജന സമ്മേളനം 2013

**ഫാ. ഡാനിയേൽ പൂവണ്ണത്തിൽ**

190 രാജ്യങ്ങളിൽ നിന്നായി 30 ലക്ഷത്തോളം യുവജനങ്ങൾ 30 തോളം കർദ്ദിനാളന്മാർ 600 ലധികം മെത്രാന്മാർ മുന്നൂറോളം കേന്ദ്രങ്ങളിൽ മുപ്പതോളം ഭാഷകളിൽ പങ്കുവെയ്ക്കപ്പെട്ട വിശ്വാസ പ്രബോധനങ്ങൾ. ആയിരത്തോളം മാധ്യമപ്രവർത്തകരുടെ ക്യാമറ കണ്ണുകളിലൂടെ ലോകം ഉറ്റുനോക്കിയ വിസ്മയ കാഴ്ച 76 കാരനായ ഒരു മാർപാപ്പയുടെ വാക്കുകൾക്ക് കാതോർത്ത് നിർത്താതെ പെയ്ത കനത്ത പേമാരിയിലും കോപ്പക്കാബനാ ബീച്ചിൽ ദൈവസ്വരത്തിനെന്നവണ്ണം കാതുകൂർപ്പിച്ചുകാത്തിരുന്ന യുവജന തരംഗം.

ഉവ്വ്. ബ്രസീലിലെ റിയോയിൽ 2013 ജൂലായ് 23 മുതൽ 29 വരെ നടന്ന ലോകയുവജന സംഗമം ലോകയുവജന സമൂഹത്തിന് സമ്മാനിച്ചത് മറക്കാനാവാത്ത ഒരായിരം ഓർമ്മകൾ, പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പ ഈ ദിനങ്ങളിൽ ലോകജനതയ്ക്ക് പകർന്നത് അവിസ്മരണീയമായ ജീവിത സാക്ഷ്യങ്ങൾ.

ജൂലൈ 22 മുതൽ 28 വരെ ബ്രസീലിലെ വിശ്വാസത്തിന്റെ മണ്ണിലൂടെ വലിയ മുക്കുവൻ നടത്തിയ യാത്രകളുടെ നാൾവഴിക്കുറിപ്പ് ലോകയുവജന സമ്മേളനത്തിന്റെ നേർക്കാഴ്ചയാവുന്നു.

**ജൂലൈ 22 3.40 p.m.**

പോപ്പ് ഫ്രാൻസിസ് ബ്രസീലിൽ പ്രസിഡണ്ട് സിൽമ മൂസെഫും റിയോ സ്റ്റേറ്റിന്റെ ഗവർണറും സിറ്റി മേയറും റിയോ ആർച്ച് ബിഷപ്പ് കാർഡിനൽ റെയ്മണ്ടോ അസീസും ചേർന്ന് മാർപാപ്പയെ ബ്രസീലിന്റെ മണ്ണിലേക്ക് വരവേറ്റു.

ജൂലൈ 24. മാർപാപ്പ അപ്പരേചിദായിലെ മരിയൻ ഷ്രൈൻ കനരന മലയിലും സന്ദർശിച്ചു. 10.30ന് വി. കുർബ്ബാന മദ്ധ്യേ വിശ്വാസികളോട് പ്രത്യാശയോടെ വ്യാപരിക്കാൻ ആഹ്വാനം - ഹൃദയത്തിൽ നിങ്ങൾക്ക് എപ്പോഴും ഈ നിശ്ചയം ഉണ്ടാവട്ടെ; ഒരിക്കലും ഉപേക്ഷിക്കാത്തവനായി, ദൈവം നിങ്ങളുടെ പക്ഷത്തുണ്ട്. പക്ഷെ ദൈവമാണ് സർവ്വശക്തൻ - ദൈവമാണ് നമ്മുടെ പ്രത്യാശ . ശൂന്യതയും ഏകാന്തതയും ഹൃദയങ്ങളിൽ നിറഞ്ഞപ്പോൾ നാം

ലോകമോഹത്തിന്റെ വിഗ്രഹങ്ങളെ ദൈവത്തിനു പകരം ഹൃദയത്തിൽ പ്രതിഷ്ഠിച്ചു - പണം, അധികാരം, വിജയം, സുഖം തുടങ്ങിയ വിഗ്രഹങ്ങൾ.

തുടർന്ന്, സെന്റ് ഫ്രാൻസിസിന്റെ ആശുപത്രിയിൽ മയക്കുമരുന്നിനടിമകളായവരെ മാർപാപ്പ സന്ദർശിച്ചു. മരണം വിൽപ്പനയ്ക്ക് വച്ചിരിക്കുന്നവർക്കെതിരെ മാർപാപ്പ തുറന്നടിച്ചു. മയക്കുമരുന്നിനടിമകളായവരുടെ തിരിച്ചുവരവിന്റെ ശ്രമങ്ങളെ അദ്ദേഹം പ്രോത്സാഹിപ്പിച്ചു. നിങ്ങൾ മടങ്ങി വരിക സഭ നിങ്ങളിൽ നിന്ന് ദൂരെയല്ല.

**ജൂലൈ 25, 2013**

അർജന്റീനിയൻ മെത്രാൻമാരെയും യുവജനങ്ങളെയും റിയോ കത്തീഡ്രലിൽ മാർപാപ്പ അഭിസംബോധന ചെയ്തു. പുറത്തെ തെരുവിലേക്കിറങ്ങുന്ന ഒരു സഭയെ എനിക്കു വേണം. ലോകത്തിൽ നിന്ന് തങ്ങളെ വേർപിരിക്കുന്ന, സുഖ സൗകര്യങ്ങളെ വില മതിക്കാത്ത സ്വാർത്ഥതയും അധികാരപ്രവണതയുമില്ലാത്ത ഒരു സഭാ പള്ളികളും സ്ഥാപനങ്ങളും വിദ്യാലയങ്ങളും യേശുവിന് മനുഷ്യരെ കാണാനുള്ള ഇടങ്ങളാണ്. സഭ ഒരു NGO ആയി മാററുത്.

വൈകുന്നേരത്തെ ജാഗരണ പ്രാർത്ഥനയ്ക്കു ശേഷം യുവജനങ്ങളുമായുള്ള മാർപാപ്പയുടെ ആദ്യത്തെ സംവാദം. മായാമോഹങ്ങളുടെ പിന്നാലെ ഓടാതെ നിങ്ങൾ നിങ്ങളുടെ ക്രിസ്തീയ സമർപ്പണത്തെ പുനർനിർവ്വചിക്കുക. ക്രിസ്തുവിനെ ധരിക്കുക. ഫലപ്രദമായ ഒരു ജീവിതത്തിന്റെ ചിറകു മുളയ്ക്കുന്നത് നിങ്ങൾ ശ്രദ്ധിക്കുക.

**ജൂലൈ 26, 2013.**

8 യുവജനങ്ങളുമായി സംസാരിച്ച ശേഷം അഞ്ച് ചെറുപ്പക്കാരെ മാർപാപ്പ കുമ്പസാരിപ്പിച്ചു. ഉച്ചകഴിഞ്ഞ് ഇരുപത് ലക്ഷത്തോളം യുവജനങ്ങൾ കോപ്പക്കാബനാ ബീച്ചിൽ മാർപാപ്പയോടൊപ്പം കുരിശിന്റെ വഴിയിൽ പങ്കു ചേർന്നു. മാർപ്പാപ്പ തന്റെ ഒപ്പം ഇരുത്തിയത് അർജന്റീനയിൽ (നിന്നുള്ള) തെരുവ് വൃത്തിയാക്കുന്ന 35 വ്യക്തികളെ. കുരിശ് ചുമക്കുന്ന ക്രിസ്തു ഇന്ന് നിങ്ങളെ പ്രതീക്ഷയോടെ ഉറ്റുനോക്കുകയാണ്. നിങ്ങൾ അവന്റെ മുറിവിന് ഒരു കൈതാങ്ങ് കൊടുക്കുമോ? നിന്റെ യൗവനം കൊണ്ട് അവന് ഉത്തരം കൊടുക്കുക. നിങ്ങളുടെ വിജയങ്ങളെ വിലാപങ്ങളെ നിങ്ങൾ അവന്റെ കുരിശിലേക്കു കൊടുക്കുക. അപ്പോൾ നിങ്ങൾ ഒരു തുറക്കപ്പെട്ട ഹൃദയം കാണും - നിങ്ങളെ മനസ്സിലാക്കുന്ന, നിങ്ങളോട്, നിങ്ങളെ സ്നേഹിക്കുന്ന, നിങ്ങളോട് പരസ്പരം സ്നേഹിക്കാനാവശ്യപ്പെടുന്ന ഒരു ഹൃദയം.

**ജൂലൈ 27, 2013**

സെന്റ് സെബാസ്റ്റ്യൻ കത്തീഡ്രലിലെ ദിവ്യബലി മദ്ധ്യേ മാർപാപ്പ സമർപ്പിതരെ അഭിസംബോധന ചെയ്തു. മരണ സംസ്കാരത്തെ എതിർത്ത് ഒഴുക്കിനെതിരെ നീന്താനുള്ള ധൈര്യം നിങ്ങൾക്കുണ്ടാകട്ടെ. പള്ളികൾ വിട്ട് സുവിശേഷവുമായി നിങ്ങൾ ഇറങ്ങി വരിക.

**ജൂലൈ 28, 2013.**
**കോപ്പക്കാഹനാ ബീച്ചിലെ ഉപസംഹാര ബലി.**

സുവിശേഷം എല്ലാവർക്കും വേണ്ടിയാണ്. ഒരു ന്യൂനപക്ഷത്തിനു വേണ്ടി മാത്രം അതിന്റെ അനുകൂല്യങ്ങളെ ചുരുക്കരുത്. ക്രിസ്തുവിന് സാക്ഷ്യം വഹിക്കാനായി എല്ലാ ജീവിത തുറകളിലേക്കും നിങ്ങൾ പോവുക. ക്രിസ്തു നിങ്ങളെ പ്രതീക്ഷിക്കുകയാണ്. സഭ നിങ്ങളെ പ്രതീക്ഷിക്കുകയാണ്. മാർപാപ്പ നിങ്ങളെ പ്രതീക്ഷിക്കുകയാണ്.

ക്രിസ്തുവിനെ കണ്ടതുപോലെ ഈ ക്രിസ്തുവിന്റെ യഥാർത്ഥ അനുയായി കണ്ട് യുവജന ലോകത്തിന്റെ വിവിധ രാജ്യങ്ങളിലേക്ക് പുതിയ സ്വപ്നങ്ങളുമായി തിരികെ മടങ്ങി. ഇനി 2016ൽ പോളണ്ടിലെ (2) ക്രാക്കോവിൽ അടുത്ത യുവജന സമ്മേളനത്തിനുവേണ്ടി പ്രതീക്ഷയോടെ .........





## കിഡ്സ് വേൾഡ്



# ബാലകവഴികളിലെ പുനരൈക്യം

**ബിജു ഡാനിയേൽ**

ഞായറാഴ്ച കുർബാന കഴിഞ്ഞപ്പോൾ ബാലു വിനാകെ കൺഫ്യൂഷൻ! അന്നത്തെ പ്രസംഗവും നോട്ടീസും അറിയിപ്പുമെല്ലാം പുനരൈക്യത്തെക്കുറിച്ചായിരുന്നു. നിങ്ങൾക്ക് പുനരൈക്യത്തിനായി എന്തുചെയ്യാനാകും? എന്നു ചോദിച്ചുകൊണ്ടാണ് വികാരിയച്ചൻ അന്നു പ്രസംഗം അവസാനിപ്പിച്ചതും.

പണ്ടേ ബാലുവിനു പുനരൈക്യം ബാലികേറാമലയായിരുന്നു. പദയാത്രയ്ക്കു ബാവാ തിരുമേനിയും മറ്റു തിരുമേനിമാരും അച്ചന്മാരുമൊക്കെ നടന്നപ്പോൾ കരുതി അതായിരിക്കും പുനരൈക്യമെന്ന്. അതങ്ങോട്ടു കഴിഞ്ഞപാടെ വീണ്ടും വരുന്നു പുനരൈക്യവാർഷികം. ബാലുവോർത്തു, ഇതെന്തു കേസുകെട്ടാണാവോ? എന്തായാലും ജഗപൊഗ പരിപാടികളൊക്കെ ഒന്നുപോയി കാണണമെന്ന് തീരുമാനിച്ചിട്ടുമുണ്ട്.

വൈകുന്നേരം പള്ളിമുറ്റത്തു കളിക്കാൻ ചെന്നപ്പോൾ സൺഡേസ്കൂളിൽ സെമിനാറിനുവന്ന സാറ് കൊടിമരത്തിന്റെ ചുവട്ടിലിരുന്ന് ജപമാല ചൊല്ലുന്നത് കണ്ടു. കൂട്ടുകാരെയും കൂട്ടി സാറിന്റെയടുത്തെത്തി. സാറു നല്ല രസികനായിരുന്നു. കണ്ടപാടെ, എന്താ കുട്ടിപ്പട്ടാളമെല്ലാംകൂടി? എന്നൊരു ചോദ്യം. ഞങ്ങളും വിട്ടില്ല, സാറുമായി ഒരു യുദ്ധത്തിനു വന്നതാണ് എന്നു മറുപടിയും കൊടുത്തു. അതു സാറിനും ഇഷ്ടമായി.

സാറേ, ഞങ്ങൾക്കീ പുനരൈക്യമെന്താണെന്നൊന്നു പറഞ്ഞു തരാമോ?

പുനരൈക്യം മുഴുവൻ പറയാൻ തുടങ്ങിയാൽ രാത്രി വളരെ വൈകുമല്ലോ. നിങ്ങളെ വീട്ടിൽ അന്വേഷിക്കില്ലേ മക്കളേ?

എന്നാൽ, പുനരൈക്യത്തിനായി നിങ്ങൾക്കെന്തു ചെയ്യാനാകും എന്ന വികാരിയച്ചന്റെ രാവിലത്തെ ചോദ്യത്തിന് ഉത്തരം തന്നാൽ മതി. ഞങ്ങൾ വിചാരിച്ചതു പദയാത്രയ്ക്കു നടന്നാൽ മതിയല്ലോയെന്നാണ്.

സാറു പറഞ്ഞു തുടങ്ങി, പദയാത്ര പുനരൈക്യമല്ല. പുനരൈക്യത്തെ ശക്തിപ്പെടുത്താനുള്ള ഈ തലമുറയുടെ ത്യാഗ സമർപ്പണം മാത്രമാണത്. മാർ ഈവാനിയോസ് പിതാവിന്റെ വലിയ സമർപ്പണത്തോടു ചേർന്നുള്ള ഓർമ്മ പുതുക്കലുമാണ്.

എന്തെങ്കിലും മനസ്സിലായോ? സാറ് ചോദിച്ചു. ഞങ്ങളുടെ കണ്ണുകൾ മിഴിച്ചിരിക്കുന്നതുകണ്ട സാറ് പറഞ്ഞു, ഞാനിതു വിശദീകരിക്കാം.

വളരെയേറെ തിരക്കുപിടിച്ച ജോലികളൊക്കെ മാറ്റിവച്ചിട്ട് ഈ വർഷം ബാവാ തിരുമേനിയും മറ്റു പിതാക്കന്മാരും അനേകം വൈദികരും കന്യാസ്ത്രീകളും അൽമായരും പെരുന്നാട്ടിലെ കുരിശുമലയിൽനിന്നും പട്ടം വരെ അഞ്ചു ദിവസം നടന്നുവല്ലോ. കേവലം മൂന്നു നാലു മണിക്കൂർ കൊണ്ട് വാഹനത്തിലെത്താവുന്ന ദൂരമാണ് മഴയും വെയിലും കൈകാൽ വേദനയുമൊക്കെ സന്തോഷത്തോടെ സഹിച്ച് നടന്നെത്തിയത്. അതിവേഗതയുടെയും സാങ്കേതിക മികവിന്റെയുമൊക്കെ ഈ കാലത്ത് ഈ ത്യാഗസമർപ്പണം കണ്ടവർക്ക് ക്രൈസ്തവസാക്ഷ്യത്തിന്റെ പുനർവിചിന്തനമായിരുന്നു ഈ യാത്ര.

നല്ല തടിയിൽ കടഞ്ഞെടുത്ത് മനോഹരമായ കുരിശുണ്ടാക്കാമായിരുന്നിട്ടും വളഞ്ഞുപുളഞ്ഞ കുരിശുപിടിക്കുന്നത് ഒരു പൗരാണിക സംസ്കാരത്തിന്റെ സജീവ സ്മരണക്കായാണ്. വനാന്തരങ്ങളിൽ തപസനുഷ്ഠിച്ച് ജ്ഞാനദർശനം പ്രാപിച്ച ഭാരതീയ ഋഷിവര്യന്മാരുടെ മാതൃകയിൽ ക്രൈസ്തവ സന്യാസ സമൂഹമാരംഭിച്ച മാർ ഈവാനിയോസ് പിതാവിന്റെ വലിയ ആത്മീയവീക്ഷണത്തിന്റെ ലളിത വ്യാഖ്യാനവുമാണിത്. മാർത്തോമ്മാ ശ്ലീഹായുടെ പാദസ്പർശമേറ്റ നിലക്കൽ വനത്തിലെ വള്ളിച്ചെടിയിൽനിന്നും വെട്ടിയെടുക്കുന്ന കുരിശിന്റെ അർത്ഥമിതാണ്. ഈ കുരിശ് ഉയർത്തിപ്പിടിച്ച് മുന്നോട്ടുപോകുമ്പോൾ ഭാരത ജനതയുടെ രക്ഷ യേശുവിന്റെ കുരിശിലൂടെയാണെന്നു പരസ്യമായി പ്രഖ്യാപിക്കുകയും, ഈ കുരിശിനെ അനുധാവനം ചെയ്യുമ്പോൾ ഈ പ്രഖ്യാപനം ഏറ്റുപറയുകയുമാണ് നാം ചെയ്യുന്നത്. അതിനാൽ പദയാത്രയിൽ പങ്കെടുക്കുന്നത് പുനരൈക്യത്തെ ശക്തിപ്പെടുത്തുന്ന ഘടകം തന്നെയാണ്.

ഓരോ ദിവസവും ഭവനത്തിലെ സന്ധ്യാപ്രാർത്ഥനയിൽ അകത്തോലിക്കരുടെ മാനസാന്തരത്തിനായുള്ള പ്രാർത്ഥന കുഞ്ഞുമക്കൾ മുൻകൈയെടുത്ത് പ്രാർത്ഥിക്കണം. ഇതു നമ്മുടെ പ്രാർത്ഥന പുസ്തകത്തിലുണ്ട്. തെറ്റായ പഠനങ്ങളിലും ശരിയായ അറിവിന്റെ കുറവിനാലും മറ്റു സഭകളിലും മതങ്ങളിലുമായിരിക്കുന്നവർ സത്യ ദൈവത്തെ - യേശുക്രിസ്തുവിനെ - തിരിച്ചറിയുവാനും, സത്യ സഭയിൽ അവർ ഉൾച്ചേരുവാനുംവേണ്ടി നമ്മളാണു പ്രാർത്ഥിക്കേണ്ടത്. അകത്തോലിക്കരുടെ മാനസാന്തരത്തിനായി ഞാൻ സ്വർഗ്ഗത്തിലിരുന്ന് നിരന്തരം പ്രാർത്ഥിച്ചുകൊള്ളാം എന്നു വാഗ്ദാനം ചെയ്ത മാർ ഈവാനിയോസ് പിതാവിന്റെ മാദ്ധ്യസ്ഥത നമുക്ക് ഇക്കാര്യത്തിൽ ലഭിക്കുകയും ചെയ്യും.

നമ്മുടെ പിതാവായ ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെ വിശുദ്ധനാക്കാനുള്ള പ്രാർത്ഥനയും അനുദിന കുടുംബ പ്രാർത്ഥനയിൽ നാം കൂട്ടിച്ചേർക്കണം. മാതാപിതാക്കൾ ഇതു മറന്നുപോകാം. മക്കളുവേണം ഇതിനുമുൻകൈയെടുക്കേണ്ടത്. ശരിയായ കൈവയ്പില്ലാതെ അന്ധകാരത്തിന്റെ വഴികളിലൂടെ സഞ്ചരിച്ച പുത്തൻകൂർ സമൂഹത്തെ സത്യ സഭയോടു ചേർക്കാൻ ധീരത കാട്ടിയ മുനിവര്യൻ വിശുദ്ധനാകുന്നത് മലങ്കര കത്തോലിക്കാ സഭയുടെയും പുനരൈക്യത്തിന്റെയും വളർച്ചയ്ക്കും ഉയർച്ചക്കും അത്യന്താപേക്ഷിതമാണ്.

പലപ്പോഴും നമുക്കു പറ്റുന്ന വലിയ വീഴ്ചയാണ് ദൈവവചനത്തിലുള്ള അറിവു കുറവ്. ഒരു ക്രിസ്ത്യാനി അത്യാവശ്യമായും അറിഞ്ഞിരിക്കേണ്ടത് ദൈവവചനമാണ്. ദൈവവചനത്തിൽ ആഴപ്പെട്ട് സത്യദൈവത്തിലുള്ള വിശ്വാസത്തിൽ അടിയുറച്ചു നിൽക്കുന്ന ബാലകരെയും യുവാക്കളെയും കാണുന്നവർക്ക് നമ്മളായിരിക്കുന്ന സഭയെക്കുറിച്ചും നമ്മൾ വിശ്വസിക്കുന്ന ദൈവത്തെക്കുറിച്ചും വലിയ മതിപ്പുളവാകും. ഈ മതിപ്പിലൂടെ അനേകരെ നമുക്ക് സഭയിലേക്കാകർഷിക്കാൻ സാധിക്കും.

ദൈവവചനം പഠിക്കാനായി ദിവസവും ഒരു ചെറിയ വചനം മനഃപാഠമാക്കിത്തുടങ്ങിയാൽ മതി. പുസ്തകം, അധ്യായം, വാക്യം, വചനം എന്നീ ക്രമത്തിൽ കൃത്യമായിത്തന്നെ പഠിക്കണം. ഉദാ. വിശുദ്ധ മത്തായിയുടെ സുവിശേഷം ആറാം അദ്ധ്യായം നാലാം വാക്യം, രഹസ്യങ്ങൾ അറിയുന്ന നിന്റെ പിതാവ് നിനക്കു പ്രതിഫലം നല്കും. ഈ വചനം തന്നെ ഇംഗ്ലീഷിലും, The gospel of St.Mathew, chapter 6, verse 4 says that, "your father who sees what is kept secret will reward you." ഇതുകൊണ്ടുള്ള പ്രാഥമിക ഗുണം വചനം ഇംഗ്ലീഷിലും മലയാളത്തിലും മനസ്സിലാക്കാമെന്നതാണ്. കൂടാതെ രണ്ടു ഭാഷകളിലെ പദങ്ങൾ പഠിക്കാം. പദഘടന, വാക്യ നിർമ്മാണം എന്നിവയിൽ മിടുക്കനാകുന്നതോടൊപ്പം അർത്ഥവ്യത്യാസം കൂടാതെ മൊഴിമാറ്റം ചെയ്യാനുള്ള കഴിവും വർദ്ധിക്കും. ഉറക്കെ പറഞ്ഞു പഠിക്കുന്നതിലൂടെ സംസാരിക്കുന്നതിനുള്ള പാടവവും ലഭിക്കും. പഠിച്ച വചനം കൂട്ടുകാരെ പഠിപ്പിക്കുമ്പോൾ നമ്മൾ വീണ്ടും നന്നായി പഠിക്കും. സുവിശേഷം പറയാനുള്ള കഴിവും ഇംഗ്ലീഷു പറയാനുള്ള മിടുക്കും കിട്ടും.

തെറ്റിൽ അകപ്പെടാനിടയുള്ള ഒരാത്മാവിനെ സ്വർഗ്ഗത്തിലേക്കുള്ള വഴിയിൽ നടത്താനുമാകും.



കത്തോലിക്കാ സഭയിലേക്കു ചേർന്നതു വലിയ ഭാഗ്യമായിട്ടാണു കാർഡിനൽ ന്യൂമാൻ വിശേഷിപ്പിച്ചത്. അതിനുള്ള മുഖ്യകാരണം എന്നും വിശുദ്ധ കുർബാന സ്വീകരിക്കാനാകുമെന്നതും. ഈ വലിയ ഭാഗ്യം സഭാകൂട്ടായ്മയിലുള്ളവരെല്ലാം അനുഭവിക്കാൻ തീരുമാനിക്കണം. ബേത്‌ലഹേമിൽ ജനിച്ച് കാൽവരിയിൽ മരിച്ച് മറഞ്ഞുപോയവനല്ല നമ്മുടെ ദൈവം. അവൻ ഇന്നും അപ്പത്തിന്റെ രൂപത്തിൽ എന്റെയുള്ളിലേക്ക് എഴുന്നെള്ളി വരാൻ തിരുമനസ്സാകുന്ന ദിവ്യകാരുണ്യമാണെന്നു നമ്മൾ മറ്റുള്ളവർക്ക് കാണിച്ചുകൊടുക്കണം. കഴിവുള്ള എല്ലാ ദിവസങ്ങളിലും വിശുദ്ധ കുർബാനയിൽ പങ്കെടുത്ത് കുർബാന സ്വീകരിക്കണം. ഇതിനാവശ്യമായ രീതിയിൽ ജീവിതചര്യ ക്രമീകരിക്കണം. ഇടയ്ക്കിടെ വിശുദ്ധ കുമ്പസാരം നടത്തി വരപ്രസാദത്തിൽ നിലനില്ക്കുകയും വേണം.

പഠിക്കുന്ന സ്കൂളിലെ കത്തോലിക്കാ പ്രാർത്ഥനാ ഗ്രൂപ്പുകളിൽ പങ്കെടുക്കണം. അവിടെയും കൂട്ടുകാരുടെയിടയിലും പള്ളിയിലും വീട്ടിലും മലങ്കര കത്തോലിക്കാ സഭയെക്കുറിച്ചും സഭാ സ്ഥാപനങ്ങളെക്കുറിച്ചും സഭയിലെ പിതാക്കന്മാരെക്കുറിച്ചും നല്ല കാര്യങ്ങൾ പറയണം. ഇത്തരത്തിലുള്ള വിവരങ്ങൾ പത്ര-മാധ്യമങ്ങളിൽ വരുന്നത് ശേഖരിച്ചു വയ്ക്കുന്നതു ഉപകാരപ്രദവുമായിരിക്കും. ഇത്തരത്തിൽ സയൻസ്, ചരിത്രം, ഭൂമിശാസ്ത്രം, പൊതുവിജ്ഞാനം എന്നിവയ്ക്കും ശേഖരങ്ങളുണ്ടാക്കുന്നത് സഭയിലും സമൂഹത്തിലും പഠനത്തിലും ഉന്നതി പ്രാപിക്കാൻ സഹായിക്കും. യേശുവിനെക്കുറിച്ച് ലൂക്ക 2:52 പറയുന്നത്, യേശു ജ്ഞാനത്തിലും പ്രായത്തിലും ദൈവത്തിന്റെയും മനുഷ്യരുടെയും പ്രീതിയിലും വളർന്നുവന്നു എന്നാണല്ലോ. അറിവിൽ മാർ ഈവാനിയോസ് പിതാവ് എന്നും മുൻപന്തിയിൽ തന്നെയായിരുന്നു. നമ്മുടെ പിതാക്കന്മാരെല്ലാവരുംതന്നെ അങ്ങനെയാണ് സമൂഹത്തിൽ നിലനിൽക്കുന്നതും.

നമ്മളാൽ ചെയ്യാൻ കഴിയുന്ന ഈ കാര്യങ്ങൾ ശീലമാക്കിയാൽ വലിയൊരു മാറ്റമായിരിക്കും നമ്മുടെ ജീവിതത്തിലുളവാകുക. ഒരാൾ മിടുക്കനാവുകയല്ല, ഒരു സമൂഹം മുഴുവനും മിടുക്കരും കഴിവുറ്റവരുമാകുമ്പോൾ, ലോകം ബഹുമാനത്തോടെ ആ സമൂഹത്തെ നോക്കിക്കാണാനും ആ സമൂഹത്തിൽ ഉൾച്ചേരാനും പരിശ്രമിക്കും. പുനരൈക്യ പ്രസ്ഥാനത്തെ വളർത്താൻ പുതു തലമുറയിലുള്ളവർ ദൈവവിശ്വാസത്തിലും ഭക്തിയിലും പ്രാർത്ഥനയിലും ആഴപ്പെട്ട് അറിവിൽ നിറഞ്ഞ് നല്ല ബോദ്ധ്യങ്ങളിൽ ഉറച്ച് മുന്നേറണം. ഇതു സത്ഫലം പുറപ്പെടുവിക്കും. ഈ ഫലമായിരിക്കണം പുനരൈക്യ പ്രസ്ഥാനത്തിന്റെ വളർച്ചയെ ത്വരിതപ്പെടുത്തേണ്ടതും.



# കുടുംബ ദൗത്യം പുനരൈക്യ പശ്ചാത്തലത്തിൽ

ഡോ. ജിബി ഗീവറുഗ്ഗീസ്

സഭാ സുശ്രൂഷകളെക്കുറിച്ചും, പ്രേഷിത ദൗത്യത്തെക്കുറിച്ചുമുള്ള ഗൗരവമാർന്ന ചർച്ചകൾ ഇന്ന് പല തലങ്ങളിൽ നടന്നുകൊണ്ടിരിക്കുകയാണ്. സഭയോട് ചേർന്ന് ക്രൈസ്തവ ജീവിതാദർശങ്ങൾ ഉൾക്കൊണ്ടുകൊണ്ടുള്ള ഒരു കുടുംബ നവീകരണം – അതിന്റെ സാധ്യതകളും മാനങ്ങളും– തീർച്ചയായും ചർച്ച ചെയ്യപ്പെടേണ്ട വിഷയമാണ്.

**പനിനീരു വിരിയേണ്ട പറുദീസ–കുടുംബം**

യഹോവ നേരിട്ട് കൂട്ടിയോജിപ്പിച്ച്, ആശിർവദിച്ച്, അനുഗ്രഹിച്ച്, സ്ഥാപിതമായതാണ് പ്രഥമ കുടുംബം തന്റെ സൃഷ്ടികളെ നോക്കി അത് നല്ലതെന്ന് കണ്ടു (ഉൽപ്പ: 1:31) എന്ന് പ്രഖ്യാപിച്ചു. ഏറ്റവും അനുയോജ്യവും പ്രീതീകരവും ശ്രേഷ്ഠതരവുമായിരുന്നു ആ ബന്ധം. തക്കതായ തുണ എന്ന പ്രയോഗം പരസ്പരം ആശ്രയിച്ച്, വിധേയപ്പെട്ട് വളരുകയും വളർത്തുകയും ചെയ്യേണ്ടവരാണ് കുടുംബാംഗങ്ങൾ എന്ന് വ്യക്തമാക്കുന്നു. കുടുംബാംഗങ്ങൾ തമ്മിലുള്ള പരസ്പര സ്നേഹം, പരസ്പര സഹകരണം, വിട്ടുവീഴ്ച, സഹിഷ്ണുത, പരസ്പര ധാരണ, ബഹുമാനം, അംഗീകരിക്കൽ ഇവയൊക്കെ കുടുംബമാകുന്ന പറുദീസയിൽ പരിമളം പരത്തുന്ന പനിനീര് വിരിയിക്കുന്നു. ആ പറുദീസയിൽ അറിയാതെ പോലും പാപത്തിന്റെ പാമ്പ് കടന്നു വരാൻ ഇടം കൊടുക്കരുത്. സമൂഹത്തിന്റെ അവിഭാജ്യഘടകമായി അടിസ്ഥാനഘടകമായി നിൽക്കുന്ന കുടുംബത്തിന് സാമൂഹിക– സാംസ്കാരിക മാറ്റങ്ങളിൽ നിന്നും ഒഴിഞ്ഞുനിൽക്കാനാവില്ല. മലങ്കര സഭയുടെ പുനരൈക്യ പ്രവർത്തനങ്ങളിലും വളർച്ചയിലും സഭാവിശ്വാസികളുടെ സംഭാവനകൾ മഹനീയമാണ്.

**പുനരൈക്യ പശ്ചാത്തലം**

ഐക്യത്തിൽ ജീവിച്ചിരുന്ന സഭാസമൂഹത്തിൽ ഭിന്നത ഉണ്ടായപ്പോൾ, ആ ഭിന്നത മാറ്റിയെടുക്കാനായി പ്രവർത്തിക്കുകയും ആഗോള കത്തോലിക്കാ സഭയുടെ കൂട്ടായ്മയിലേക്ക് മടങ്ങി വരികയും ചെയ്യാൻ മാർ ഈവാനിയോസ് പിതാവ് ആഗ്രഹിച്ചു. എതിർപ്പുകളും വെല്ലുവിളികളും നേരിട്ടുകൊണ്ട് ഒരു മതം– ഒരു വിശ്വാസം –ഒരേ ആചാരം എന്ന ഐക്യമന്ത്രം സഫലമാക്കാൻ മാർ ഈവാനിയോസ് പിതാവും മാർ തെയോഫിലോസ് പിതാവും മുന്നിട്ടിറങ്ങി. സാമ്പത്തിക ക്ലേശങ്ങൾക്കു പുറമേ, മത–രാഷ്ട്രീയ നേതാക്കളുടെ അതൃപ്തി, ഒറ്റപ്പെടുത്തൽ, നിയമങ്ങളുടെ ചട്ടക്കൂട്, മുടക്കു കൽപന ഓർത്തഡോക്സ് യാക്കോബായ സമുദായങ്ങളുടെ എതിർപ്പ് ഇവയെല്ലാം മനക്കരുത്തും പ്രാർത്ഥനയും കൊണ്ട് നേരിട്ടു. പള്ളി പണിയുന്നതിലും ആശ്രമം കെട്ടുന്നതിലും സെമിത്തേരി നിർമ്മിക്കുന്നതിലും



ആളുകളെ ഒന്നിച്ചു കൂട്ടുന്നതിലും ഒക്കെ നിയമത്തിന്റെ ചുവന്ന ചരടുകൾ വലിച്ചു കെട്ടാൻ ശ്രമിച്ചുവെങ്കിലും പുനരൈക്യശ്രമങ്ങൾ നാൾക്കുനാൾ വളർന്നു വന്നു. ഇത്തരുണത്തിൽ കേരളത്തിലെ സീറോ-മലബാർ, ലാറ്റിൻ ബിഷപ്പുമാർ പുനരൈക്യത്തിനു നൽകിയ പിന്തുണ പ്രത്യേകം എടുത്തുപറയേണ്ടതുണ്ട്. പുനരൈക്യ പ്രസ്ഥാനത്തിന് അംഗീകാരം നൽകിയത് ഭാഗ്യസ്മരണാർഹനായ 11-ാം പിയൂസ് മാർപ്പാപ്പയാണ്.

### സഭാശുശ്രൂഷകൾ ദൈവത്തിന്റെ കൈയ്യൊപ്പോടെ

മാർ ഈവാനിയോസ് പിതാവിന്റെ ഏത് പ്രവർത്തനങ്ങൾക്കും ചിന്തകൾക്കും ദൈവത്തിന്റെ കൈയ്യൊപ്പ് പതിഞ്ഞിരുന്നതിനാൽ ഒന്നും പതിരായില്ല. എല്ലാം നൂറുമേനി കൊയ്തു. കഴിഞ്ഞ 83 വർഷകാലങ്ങളിൽ നാം അനുഭവിച്ച ദൈവപരിപാലനയുടെ ശക്തി പറഞ്ഞറിയിക്കാൻ എളുപ്പമല്ല. സമഗ്രമായ മാനവ വികസനം മുന്നിൽ കണ്ടുകൊണ്ട് പിതാവ് തന്റെ പ്രവർത്ത രംഗങ്ങൾ വികസിപ്പിച്ചു. മാനവസേവ മാധവസേവ എന്ന ആപ്തവാക്യത്തിൽ ഊന്നിക്കൊണ്ട് ഭൗതികവും വിദ്യാഭ്യാസപരവുമായ വളർച്ചയ്ക്ക് ഊന്നൽ നൽകി. പ്രവർത്തന പരിപാടികൾ വിപുലീകരിച്ചു. 1930 സെപ്റ്റമ്പർ 20 രാവിലെ 7.30ന് ഇന്ന് ആഗോള തലത്തിൽ വളർന്നു പന്തലിച്ചു നിൽക്കുന്നു.

### കുടുംബങ്ങളുടെ സംഭാവന

മലങ്കര സഭയുടെ വളർച്ചയിൽ അവിസ്മരണീയ സംഭാവനകൾ നൽകാൻ ആദിക്രൈസ്തകുടുംബങ്ങൾക്കായി എന്നുള്ളത് എടുത്തു പറയേണ്ട വസ്തുതയാണ് പിതാവിനും വൈദികർക്കും കടന്നു ചെല്ലാനാവാത്ത കുടുംബങ്ങളിലും, സ്ഥലങ്ങളിലും, സംഘടനകളിലും പ്രേഷിതർ കടന്നു ചെല്ലുകയും വികസന പ്രവർത്തനങ്ങൾക്കും, കാരുണ്യ പ്രവർത്തനങ്ങൾക്കും ചുക്കാൻ പിടിക്കയും ചെയ്തിരുന്നത് മലങ്കര സഭയ്ക്ക് ശക്തമായ അടിത്തറയിടുന്നതിന് സഹായകമായി. സഭാ ശുശ്രൂഷകരും പുരോഹിതരും പരിമിതമായിരുന്ന കാലയളവിൽ കുടുംബങ്ങളാണ് ഈ കുറവ് നികത്തിയിരുന്നത്. ആരാധനാലയങ്ങൾ ഇല്ലാതിരുന്ന സ്ഥലങ്ങളിൽ കുടുംബങ്ങളിൽ ചേരുകയും പ്രാർത്ഥിക്കുകയും കൂട്ടായ്മയോട് പ്രവർത്തിക്കുകയും ചെയ്തു. പ്രേഷിത പ്രവർത്തനത്തിലും, മാനുഷിക സേവനത്തിലും താൽപര്യമുള്ള യുവാക്കളും യുവതികളും കുടുംബങ്ങളിൽ നിന്നും സ്വമേധയാ മുന്നിട്ടു വരികയും പിതാവിനോട് ചേർന്ന് പ്രവർത്തിച്ചും ആശ്രമങ്ങളും മഠങ്ങളും സ്ഥാപിച്ച് ദൈവപരിപാലനവും സഹജീവി പരിവർത്തനവും സാധ്യാമാക്കുവാനും പരിശ്രമിച്ചു.

സന്യാസാശ്രമങ്ങൾ സ്ഥാപിക്കുവാനും, പള്ളി പണിയാനും, സെമിത്തേരി ഉണ്ടാക്കുവാനും ഒക്കെയുള്ള സ്ഥലങ്ങൾ ദാനമായി നൽകുക, സാമ്പത്തിക സഹായങ്ങൾ നൽകുക, കാടുകൾ വെട്ടിത്തെളിക്കുക, കെട്ടിടം പണിയിൽ കൂട്ടാളിയാകുക, ആഹാരം എത്തിച്ചു കൊടുക്കുക തുടങ്ങി അനേകം ചുമതലകൾ ശ്രീ കിളിലേത്ത് കെ. ജി. ചാക്കോയുടെ നേതൃത്വത്തിൽ അനേകം കുടുംബങ്ങൾ ഏറ്റെടുത്ത് നിർവഹിച്ചു.

കുടുംബങ്ങൾ ഒന്നിച്ചു ചേരുകയും പ്രാർത്ഥിക്കുകയും, പങ്കുവയ്ക്കുകയും, പ്രവർത്തിക്കുകയും, ചെയ്തപ്പോൾ ആ കൂട്ടായ്മ ഒരു സഭയായി-മലങ്കര സഭ

### കുടുംബം-മാറ്റത്തിന്റെ അടിസ്ഥാനം

സമൂഹത്തിൽ എന്തെങ്കിലും മാറ്റങ്ങൾ വരണ



മെങ്കിൽ അത് കുടുംബത്തിൽ വരണമെന്നും കുടുംബത്തിൽ മാറ്റമുണ്ടാകാൻ സ്ത്രീകളെ വിദ്യാഭ്യാസ പരമായി വളർത്തണമെന്നും പിതാവ് തിരിച്ചറിഞ്ഞിരുന്നു. സ്ത്രീകളുടെ വിദ്യാഭ്യാസത്തിനായി പുനരൈക്യപ്പെട്ടസഭ എന്നും ശ്രദ്ധിച്ചിരുന്നു. സ്ത്രീകൾക്കും പെൺകുട്ടികൾക്കും മാത്രമായി പെൺപള്ളിക്കുടങ്ങളും സ്ത്രീ പുരുഷന്മാർക്ക് ഒരുപോലെ പ്രവേശനമുള്ള സ്കൂളുകളും കോളേജുകളും സഭ സ്ഥാപിച്ചു. സാധാരയണക്കാരനുവേണ്ടിയാണ് സഭ അതിന്റെ വിഭവങ്ങൾ ഉപയോഗിച്ചിരുന്നത്.

**ദൈവകൃപയുടെ സാക്ഷ്യമായി കുടുംബങ്ങൾ**

സഭയും സമൂഹവും കുടുംബങ്ങളും ഇന്ന് നേരിടുന്ന വെല്ലുവിളികൾ അനവധിയാണ് സഭയെ ശക്തിപ്പെടുത്തേണ്ടതിന്റെ പ്രഥമവും പ്രധാനവുമായ ദൗത്യം ഏറ്റെടുക്കേണ്ടത് കുടുംബമാണ്. വിശ്വാസ രൂപീകരണം, ദൈവവിളി, യുവജന കൂട്ടായ്മ, സാമൂഹിക പരിവർത്തനം, പ്രേഷിത പ്രവർത്തനം, പ്രാർത്ഥനാ കൂട്ടായ്മ, വിഭവ സമാഹരണം, വിവാഹ കൂദാശ, സുവിശേഷ പ്രഘോഷണം തുടങ്ങിയ വിവിധ സഭാ ശുശ്രൂഷകളുടെ ഏകോപന മണ്ഡലമാണ് കുടുംബം.

സഭയുടെ വിശ്വാസത്തിനും സാക്ഷ്യത്തിനും ഹാനികരമാകുന്ന പ്രവണതകളെ തിരിച്ചറിയാനും വേണ്ട നടപടികൾ സ്വീകരിക്കാനും കുടുംബം.

**മുൻകൈ എടുക്കണം.**

ദൈവകൃപയുടെ വരപ്രസാദമായി വർത്തമാന കാല കുടുംബങ്ങൾ നിലനിൽക്കേണ്ടതുണ്ട്. കുടുംബ ബന്ധങ്ങളിലും കുടുംബ സുഹൃത്തുക്കളുടെ ഒത്തുചേരലിലും, ആഘോഷങ്ങളിലും ദൈവകൃപവരുന്ന അവസരങ്ങളാക്കി മാറ്റണം. കൊർണേലിയൂസിന്റെ ഭവനത്തിലെ ഒത്തുചേരലിനെ വി. ഗ്രന്ഥം ഇങ്ങനെ വിവരിക്കുന്നു.

“കർത്താവു കല്പിച്ചതൊക്കെയും കേൾക്കാനും, പ്രാർത്ഥിക്കാനും, ക്രിസ്തീയ കൂട്ടായ്മയ്ക്കും, ദൈവഹിതം അറിയാനുമായിരുന്നു” എന്നാണ്.

**കുടുംബ മാതൃകകൾ - വി ബൈബിളിൽ**

ക്രിസ്തീയ കുടുംബ ജീവിതത്തിന്റെ മാതൃകയാക്കാവുന്ന വി. ബൈബിളിലെ കുടംബങ്ങൾ

നോഹിന്റെ കുടുംബം : പുതിയ തലമുറയുടെ പിതാവ് തിന്മയും മ്ലേഛതയും അഴിഞ്ഞാടിയ സമൂഹത്തിൽ അതിന്റെ സ്വാധീനം ഏല്ക്കാതെ വിശുദ്ധമായി ജീവിച്ചു. ദൈവകോപമേല്ക്കാതെ പ്രളയത്തെ അതിജീവിച്ചു.

അബ്രഹാമിന്റെ കുടുംബം: വിശ്വാസികളുടെ പിതാവ് കുടുംബബന്ധങ്ങളിൽ പുലർത്തേണ്ട സൗമനസ്യം, ആതിഥ്യം, പ്രാർത്ഥന, ദശാംശദാനം എന്നീ കാര്യങ്ങളിൽ മാതൃകയാക്കാം.

ഇസഹാക്ക്-റബേക്ക; വിവാഹത്തിനുമുൻപുള്ള ജീവിതം എങ്ങനെ വിശുദ്ധമായി പരിപാലിക്കണം എന്നതിന്റെ മാതൃക. 40-ാം വയസ്സിൽ റബേക്കയെ വിവാഹം കഴിക്കുന്നതുവരെ ഇരുവരും ആത്മസംയമനത്തിലും നിഷ്ഠയിലും ജീവിച്ചു. നമ്മുടെ യുവാക്കൾക്കും യുവതികൾക്കും മാതൃകയാണിത്.

മാനോഹയുടെ കുടുംബം മാതൃകാപരമായ ഭാര്യാഭർത്തൃബന്ധം എൽക്കാനയുടെ കുടുംബം പ്രാർത്ഥനാപൂർണ്ണമായ കുടുംബജീവിതം മഹത്വീകരിക്കപ്പെടുന്നു.

തിരുക്കുടുംബം: ദൈവഹിതത്തിന് സമ്പൂർണ്ണമായി സമർപ്പിച്ച കുടുംബം. മാതാപിതാക്കളുടെ ധർമ്മം എപ്രകാരമായിരിക്കണമെന്നതിന് ഉത്തമ മാതൃക.

**കുടുംബവും സുവിശേഷീകരണവും**

വിവാഹജീവിതം സുവിശേഷപ്രവർത്തനങ്ങൾക്ക് ഒരു തടസ്സമല്ല. കുടുംബ ചുമതലകൾ വഹിച്ചുകൊണ്ടുതന്നെ സഭയുടെ പൊതുവായ ശുശ്രൂഷാരംഗത്ത് ധാരാളം പ്രവർത്തിക്കാനാകും. ദൈവാനുഭവത്തിന്റെ തീഷ്ണതയും വചനത്തിന്റെ ശക്തിയും ഹൃദയത്തിൽ ഉയരുമ്പോൾ ക്രിസ്തീയ പ്രവർത്തനങ്ങൾ യാതൊന്നും തടസ്സമാകില്ല. അക്വില്ലാ, പ്രസ്കില്ലാ ദമ്പതികൾ കൂട്ടായി ക്രിസ്തിയ പ്രവർത്തനങ്ങൾ ദൈനംദിനപ്രവർത്തനത്തോടൊപ്പം കൊണ്ടു നടക്കുന്നു. സഭാ മക്കൾ കുടുംബമായി സഭാപ്രവർത്തനങ്ങളിൽ പങ്കാളികളാകണം.

**ഉപസംഹാരം**

പുണ്യശ്ലോകനായ മാർ ഈവാനിയോസ് പിതാവിന്റെയും പുണ്യചരിതരായ പൂർവ്വ പിതാക്കന്മാരുടെയും സഭാ സമർപ്പണത്തിന്റെയും ത്യാഗത്തിന്റെയും ഫലമാണ് സഭാമക്കളായ നാം ഇന്ന് ആവോളം അനുഭവിക്കുന്നത്. അടുത്ത തലമുറയ്ക്ക് കൈമാറാൻ വിശ്വാസത്തിന്റെയും ദൈവാനുഭവത്തിന്റെയും തീഷ്ണത ഇനിയും നാം വളർത്തേണ്ടിയിരിക്കുന്നു. അതിനായി നമ്മുടെ കുടുംബങ്ങൾ ദൈവഭയത്തിലും ദൈവസ്നേഹത്തിലും വളരണം. ക്രിസ്തീയ ജീവിതാദർശത്തിന്റെ കേന്ദ്രമാകണം നമ്മുടെ കുടുംബ ബന്ധങ്ങൾ. സഭയോട് ചേർന്ന് വളരണം, വളർത്തണം. ക്രസ്തുവിന്റെ സമാധാനം നമ്മുടെയെല്ലാം ഹൃദയങ്ങളിൽ വാഴട്ടെ.




സഭയുടെ കെട്ടുപണിയിൽ പങ്കാളികളാകാം

**വായിക്കുക**
**വരിക്കാരാകുക**
**പ്രചരിപ്പിക്കുക**

# ക്രൈസ്തവ കാഹളം

മലങ്കരസുറിയാനി കത്തോലിക്കാ സഭയിലെ
പ്രഥമ പ്രസിദ്ധീകരണം.

ഏറെ പുതുമകളോടെ, പുതിയ പംക്തികളോടെ
കെട്ടിലും മട്ടിലും ആകർഷകമായി
എല്ലാ കുടുംബങ്ങളിലേക്കും.

